# കഥാവല്ലരി



(See page 6)

കെ രാഘവൻപിള്ള

RAVEENDRA & CO.,
TRIVANDRUM.



# കഥാവല്ലരി



*Approved by*
*The Travancore Text Book Committee and*
*prescribed for Form I. (1947---1948)*

ഗ്രന്ഥകർത്താവ്
കെ. രാഘവൻപിള്ള

Raveendra & Co.,
Publishers, Trivandrum.



Price As. 8.

---

# CONTENTS.




Printed at the Kamalalaya Printing Works, Tvm.

# നീലത്താടി



—:*:—

## നിർദ്ധനൻെറ പുത്രികഠ

അമന്നൊരിക്കൽ അബ്ദുള്ളയെന്നൊരു കച്ചവടക്കാരൻ ഉത്തരഇൻഡ്യയിൽ ജീവിച്ചിരുന്നു. നിർഭാഗ്യവാനായ അവനു വ്യവസായത്തിൽ വലിയ തോൽവി പററിയതു നിമിത്തം അവന്റെ കച്ചവടക്കപ്പലുകളും മററും നഷ്ടപ്പെട്ടുപോയതിനു പുറമേ അവൻ വെറും പാപ്പരായിത്തീർന്നവിവരം അവൻെറ രാജ്യവാസികഠ അറിയുകയും ചെയ്തു. വീണ്ടും അബ്ദുള്ള ചെറിയ ചെറിയ പല പുതിയ വ്യവസായങ്ങളിൽ ഏർപ്പെട്ടുവെങ്കിലും അവൻെറ നിർഭാഗ്യത അവനെ കൂടുതൽ അധഃപതിപ്പിക്കുവാനാണു കാരണമാക്കിയതു്.

അബ്ദുള്ളയുടെ വിപത്തിൽ അവനു കൂടുതൽ സങ്കടത്തിനു കാരണമായിരുന്നതു് അവന്റെ രണ്ടു പുത്രികളുടെ ഭാവിജീവിതത്തെപ്പററി ഓർത്തിട്ടു മാത്രമായിരുന്നു. ഹസ്സൻ എന്നൊരു മകൻകൂടി അവനുണ്ടായിരുന്നുവെങ്കിലും, അവൻ സ്വപ്രയത്നംകൊണ്ടു് ഉപജീവനമാർഗ്ഗം അന്വേഷിച്ചുതുടങ്ങിയിരുന്നവനായിരുന്നതിനാൽ അവനെക്കൊണ്ടു് പിതാവിനു വിഷമമൊന്നും തോന്നിയിരുന്നില്ല.

അവൻെറ പുത്രിമാർ ഇരുവരും വളരെ മനോഹരികഠ ആയിരുന്നുവെങ്കിലും ഇളയ മകഠ അക്കാലത്തു് ഉത്തരഇൻഡ്യയിലെങ്ങും അവളോളം സൗന്ദര്യവതിയായി മററാരുംതന്നെ ഉണ്ടായിരുന്നില്ലെന്നു പ്രസിദ്ധപ്പെട്ടവളായി

ന്നു. 'ഫാത്തുമ്മ' എന്ന അവളുടെ കറുത്തുനീണ്ട കണ്ണു കളും, കറുത്തുചുരുണ്ടതലമുടിയും, അദ്ദേശവാസികളെ ആക ർഷണം ആകർഷിച്ചിരുന്നു. "ആമി"യെന്ന അവളുടെ ജ്യേഷ്ഠ ത്തിയും അവളും തമ്മിൽ ഒരു കാലത്തും പിരിഞ്ഞിരി ക്കാൻ തോന്നാത്തവണ്ണം അവർ അത്രമാത്രം സ്നേഹവാ ത്സല്യങ്ങളോടെ ജീവിച്ചുവരികയായിരുന്നു. അബ്ദുള്ള അവന്റെ പുത്രികളെ അത്രമാത്രം മാതൃകായോഗ്യമാംവ ണ്ണം വളർത്തിവരികയുമായിരുന്നു. അബ്ദുള്ള വാത്സല്യനി ധികളായ പുത്രികളെ സംഗീതം, സാഹിത്യം, ചിത്രമെഴ ത്തു മുതലായ സകലലളിതകലകളും അഭ്യസിപ്പിച്ചിരുന്നു. പരിഷ്കൃതരീതിയിൽ ജീവിക്കുന്നതിനു വേണ്ട സകല അഭ്യാ സങ്ങളും അവർക്കു നൽകപ്പെട്ടിരുന്നുവെങ്കിലും അതിനാനുസ രിച്ചു വസ്ത്രധാരണംചെയ്യുന്നതിനൊ വിശേഷപ്പെട്ട ആഭ രണങ്ങൾ അണിയുന്നതിനൊ അവർക്കു നിവൃത്തിയുണ്ടായി രുന്നില്ല. അങ്ങനെ അവരുടെ സൗന്ദര്യത്തിനു മാററു കൂട്ടു വാൻ വേണ്ട ബാഹ്യാഡംബരങ്ങളൊന്നും അവർക്കുണ്ടാക്കി ക്കൊടുക്കുവാൻ അവരുടെപിതാവു ശേഷിമാനായിരുന്നില്ല.

ഇങ്ങിനെ അവരുടെ അഭ്യുദയത്തിനു യാതൊരു മാർഗ്ഗവുമില്ലാതെ അവർ സന്താപസമുദ്രത്തിൽ നീന്തിത്തു ടിച്ചു കിടക്കുമ്പോൾ ഒരു ദിവസം അപരിചിതനായ ഒരു യാത്രികൻ അവരുടെ വീട്ടിൽ അതിഥിയായി വന്നുചേർന്നു. അയാളുടെ വസ്ത്രധാരണരീതികൊണ്ടും, രത്നനിർമ്മിതങ്ങ ളായ മാലകളും മോതിരങ്ങളും മററും അണിഞ്ഞിരുന്നതു കൊണ്ടും അയാളെ ഒരു കുബേരനാണെന്നു വിശ്വസിക്കാൻ യാതൊരു വിഷമവും വേണ്ടിവന്നില്ല. എന്നാൽ വിശേഷ




വിധിയായി അയാൾക്കുണ്ടായിരുന്ന നീണ്ട താടിയുടെ നിറം നീലമായിരുന്നതുകൊണ്ടു് എന്തോ ഒരു പ്രത്യേക അവതാരമായിട്ടു് അയാളെ ആളുകൾ ഗണിച്ചുപോകും. ഇതു കൊണ്ടുതന്നെ ആയിരിക്കാം അയാൾ 'നീലത്താടി'യെന്ന പേരിൽ അറിയപ്പെട്ടിരുന്നതു്.

ധനികനായ ഈ വിശേഷപ്പെട്ട അപരിചിതൻ അബ്ദുള്ളയുടെ ദരിദ്രകുടുംബത്തിൽവന്നുചേർന്നതുകൊണ്ടു് അബ്ദുള്ളയ്ക്കു വലിയ അതിശയം തോന്നാതിരുന്നില്ല. എന്നാൽ നീലത്താടി ഫാത്തുമ്മയെ വിവാഹം കഴിക്കാൻ ആഗ്രഹപ്പെട്ടു് വിവരം അബ്ദുള്ളയെ അറിയിച്ചപ്പോൾ അയാൾ പൂർവ്വാധികം അത്ഭുതപ്പെടുകയും അവിചാരിതമായുണ്ടായ ഭാഗ്യത്തിനു അത്യന്തം ആഹ്ലാദിക്കുകയും ചെയ്തു.

"ഞാൻ പെൺകുട്ടിയെ കണ്ടു. അവളുടെ മനോഹര നോട്ടങ്ങൾ എനിക്കു വളരെ ഇഷ്ടമായി. അവൾ എന്നെ കല്യാണംകഴിക്കുമെങ്കിൽ വിലയേറിയ വസ്ത്രാഭരണങ്ങൾ ധരിച്ചു്, ഒരു രാജകുമാരിയെപ്പോലെ അവൾക്കു് ആഡംബരപൂർവ്വം ഒരു നല്ല കൊട്ടാരത്തിൽ താമസിക്കുന്നതിനിടയാകും." എന്നാണു് നീലത്താടി അബ്ദുള്ളയോടു് അഭിപ്രായപ്പെട്ടതു്.

മകളുടെ അഭിപ്രായം അറിഞ്ഞു് അയാളോടു് അന്നു തന്നെ മറുപടി പറയാമെന്നു് അബ്ദുള്ളയും സമ്മതിച്ചു.

ഫാത്തുമ്മ ഈ വിവരമറിഞ്ഞപ്പോൾ അടക്കാൻ വയ്യാത്ത വ്യസനത്തോടെ കരയുകമാത്രമാണു ചെയ്തതു്. അവൾ വളരെ സംഭ്രമിച്ചു.

"എന്തു്! വൃത്തികെട്ട നീലത്താടിയോടുകൂടിയ ഒരുവനെ ഞാൻ കല്യാണം കഴിക്കുകയോ! ഞാനൊ! ഒരിക്കലുമില്ല" എന്നു ഫാത്തുമ്മ പിതാവിനോടു മറുപടിപറഞ്ഞു. എന്നാൽ അവളുടെ അപ്പൻ നീലത്താടിയുടെ ധനസ്ഥിതിയെപ്പററി ഉൽഘോഷിച്ചിടത്തോളം വിശദമായി അവളെ പറഞ്ഞുകേൾപ്പിച്ചു.

"എൻെറ ഓമനമകൾ ഒരു രാജകുമാരിയെപ്പോലെ വിലപിടിച്ച പട്ടുവസ്ത്രങ്ങളും രത്നാഭരണങ്ങളും ധരിച്ചു് വലിയകൊട്ടാരത്തിൽ താമസിക്കുന്നതുകാണാൻ ദരിദ്രനായ ഈ വൃദ്ധപിതാവിനു എത്ര ആഗ്രഹമുണ്ടെന്നു് ഒന്നു ചിന്തിക്കുക. കുഞ്ഞേ, നിനക്കു് എന്നെ എത്ര കാര്യമാണെന്നു ഞാൻ നല്ലതുപോലെ അറിയുന്നുണ്ടു്. എൻെറ സമാധാനത്തിനും അനുഗ്രഹത്തിനുംവേണ്ടിയെങ്കിലും നീ ഇതു സമ്മതിക്കണമെന്നു ഞാൻ നിന്നോടപേക്ഷിക്കുകയാണു്. നമ്മുടെ ഇന്നത്തെ നിർഭാഗ്യാവസ്ഥയിൽ നീ ഇങ്ങിനെ ചെയ്താൽ എനിക്കെന്തൊരാശ്വാസമാണെന്നറിയാമോ? നീ എന്തു പറയുന്നു?"

ഫാത്തുമ്മ അവളുടെ പിതാവിൻെറ പ്രാർത്ഥന അക്ഷരംപ്രതി ശ്രവിച്ചു. അവരുടെ സ്ഥിതി നല്ലതുപോലെ അവൾക്കുബോദ്ധ്യമായി. വൃദ്ധനും നിർഭാഗ്യവാനുമായ അബ്ദുള്ളയെ കൂടുതൽ വ്യസനിപ്പിക്കാതിരിക്കാൻ അവളാൽ കഴിവുള്ളതു്, നീലത്താടിയെ വിവാഹംചെയ്യുമാത്രമാണെന്നുതന്നെ അവൾ തീരുമാനിച്ചു. തന്നെയുമല്ല, നല്ല വസ്ത്രങ്ങളും ആഭരണങ്ങളും അവൾ വളരെ ഇഷ്ടപ്പെട്ടിരുന്നു. ഒരു കൊട്ടാരത്തിൽ താമസിക്കുന്നതുതന്നെയാണു നല്ല

ളെന്നു് അവൾക്കും തോന്നി. അവളുടെ സമ്മതം അടുത്ത
ദിവസം പിതാവിനെ അറിയിക്കുകയും ചെയ്തു.

“എന്നാൽ, എന്റെ പ്രിയപ്പെട്ട ജ്യേഷ്ഠത്തി—ആനി
കൂടി എന്നോടൊന്നിച്ചുവരണം. ഞാൻ ഒരുനിമിഷംപോ
ലും അവളെ പിരിഞ്ഞു ജീവിക്കയില്ല.” എന്നുകൂടി ആയി
രുന്നു ഫാത്തുമ്മ നിശ്ചയിച്ചു പറഞ്ഞതു്.

ദിക്കു വരന്മാരും ഇങ്ങിനെയാരാലോചനയ്ക്കു വഴി
പ്പെടാറില്ലെങ്കിലും വളരെ കടപ്പെട്ടവനെന്ന ഭാവത്തിൽ
നീലത്താടി ഫാത്തുമ്മയുടെ അഭിപ്രായത്തോടു പൂർണ്ണമായി
അനുകൂലിച്ചു.

വിവാഹത്തിനുശേഷം അവർ നീലത്താടിയുടെ
കൊട്ടാരത്തിലേയ്ക്കു യാത്ര പുറപ്പെട്ടപ്പോൾ ഫാത്തുമ്മ
ഉറക്കെ കരഞ്ഞുപോയി. എന്തുകൊണ്ടെന്നാൽ അവൾ
അവളുടെ ഭർത്താവിന്റെ ഭയങ്കരരൂപവും അയാളുടെ നീലി
ച്ച താടിയും അശേഷം ഇഷ്ടപ്പെട്ടിരുന്നില്ലെന്നുള്ളതു്
അവൾക്കു മറച്ചുവയ്ക്കുവാൻ തീരെ സാധിച്ചില്ല. അയാളെ
അവൾക്കു വലിയ പേടിതന്നെ ആയിരുന്നു. പക്ഷെ അവ
ളുടെ ജ്യേഷ്ഠനായ ഹസ്സൻ ഏറെ താമസിയാതെ അവളെ
ചെന്നു കണ്ടുകൊള്ളാമെന്നും അവൾക്കു് യാതൊരുപദ്രവ
ത്തിനും ഇടയാകാതെ വേണ്ടപോലെ സൂക്ഷിച്ചുകൊള്ളാ
മെന്നും അവളോടു ശപഥംചെയ്തു പറഞ്ഞതുകൊണ്ടു്
അവൾ സമാധാനപ്പെട്ടു.

അവിടെനിന്നും കുറെ അകലെയായി ഒരു കുഗ്രാമത്തി
ലുണ്ടായിരുന്ന നീലത്താടിയുടെ കൊട്ടാരത്തിൽ അവൾ
ആനിയോടുകൂടി ചെന്നുചേർന്നു. കുറെക്കാലത്തേക്കു് അവ

ളുടെ പുതിയ ജീവിതം വളരെ ആഹ്ലാദപ്രദമായി അവൎക്കു തോന്നി. നീലത്താടിയുടെ കൊട്ടാരം വളരെ മനോഹരവും വലിയതുമായിരുന്നു. അവരുടെ നിസ്സാരങ്ങളായ ആഗ്രഹങ്ങൾപോലും ആരാഞ്ഞറിഞ്ഞു സാധിച്ചുകൊടുക്കത്തക്കവണ്ണം ഗൃഹനാഥൻ വേലക്കാരോടു വേണ്ട വ്യവസ്ഥകളെല്ലാം ചെയ്തിരുന്നു. സഹോദരികൾ അവൎക്കുണ്ടായിരുന്ന ആഡംബരജീവിതാഗ്രഹം മുഴുവനും യഥേഷ്ടം നിൎവ്വഹിച്ചുപോന്നു.

എന്നാൽ വളരെനാൾ ചെല്ലുന്നതിനുമുമ്പുതന്നെ നീലത്താടി ഒരു ഭയങ്കരനായ ദുഷ്ടനും ദുർബുദ്ധിയും ആണെന്നുള്ള സൂക്ഷ്മവിവരം രണ്ടു സഹോദരികൾക്കും അല്പാല്പം ബോദ്ധ്യമായിത്തുടങ്ങി. എന്നിട്ടും അയാൾ അവരോട് വളരെ രഞ്ജനയിൽത്തന്നെ പെരുമാറിവന്നു. ഒരുദിവസം എന്തോ അവസരമായ കാൎയ്യം പ്രമാണിച്ച് നീലത്താടി കുറെ അകലെയെവിടെയോ യാത്രപോകുന്നുണ്ടെന്നും കുറച്ചു ദിവസങ്ങൾ കഴിഞ്ഞേ മടങ്ങിവരികയുള്ളുവെന്നും അറിഞ്ഞ് ഫാത്തുമ്മയും ആനിയും അത്യന്തം സന്തോഷിച്ചു.

അയാൾ യാത്രപുറപ്പെടുന്നതിനുമുമ്പേ കൊട്ടാരത്തിന്റെ താക്കോലുകൾ എല്ലാം എടുത്ത് ഫാത്തുമ്മയെ ഏല്പിച്ചിട്ടു പറഞ്ഞു:—"ഈ താക്കോലുകൾ എല്ലാംകൊണ്ട് നിങ്ങൾക്കിഷ്ടമുള്ള മുറികളെല്ലാം തുറക്കയും അവകൾ ഉപയോഗിക്കയും ചെയ്യാം. ഇതാ ഈ ഒരൊറ്റ താക്കോൽ മാത്രം എടുത്ത് (ഒരു വളരെ ചെറിയ താക്കോൽ പൂണ്ടി കാണിച്ചിട്ട്) അകത്തുള്ളതായ ആ ചെറിയ രഹസ്യമുറി നിങ്ങൾ തുറന്നുനോക്കുവാൻ പാടില്ലെന്നുമാത്രം ഞാൻ

കൾനമായി ആജ്ഞാപിക്കുന്നു. ആ മുറിയുടെ വാതലിൽ തന്നെ ഘടിപ്പിച്ചിരിക്കയാണു് അതിന്റെ താക്കോൽ. നിങ്ങൾ ആ മുറി തുറക്കുന്നതായാൽ എന്റെ തീവ്രമായ കോപത്തിനു നിങ്ങൾ നിശ്ചയമായും പാത്രീഭവിക്കുന്നതും തന്നിമിത്തം എനിക്കു നിങ്ങളുടെ ശിരച്ഛേദം ചെയ്യേണ്ടതായി വരുന്നതുമാണു്."

നീലത്താടി യാത്ര പറഞ്ഞുപോയതിനുശേഷം ഫാത്തുമ്മയും ആനിയും അവിടത്തെ സർവ്വാധിപതികളായി.

വളരെ ദിവസം അവർ ആ വിശാലമായ മനോഹര സൗധത്തിൽ യഥേഷ്ടം വിഹരിച്ചും ഇഷ്ടാനുസരണം അവിടുണ്ടായിരുന്ന സമ്പത്തുകൾ വിനിയോഗിച്ചും സ്വൈരവാസം ചെയ്തു. തുറക്കുവാൻ പാടില്ലാത്തതായി നിരോധിച്ചിരുന്ന ആ രഹസ്യമുറിയൊഴിച്ചു് സകല മുറികളും അവർ തുറന്നുകാണുകയും അതിലെല്ലാം സഞ്ചരിക്കുകയും ചെയ്യാതിരുന്നില്ല.

"ഒരു മുറിമാത്രം ഇത്ര രഹസ്യമായി സൂക്ഷിച്ചു് ഞങ്ങളെ കാണിക്കാതെ പ്രത്യേകിച്ചു മറച്ചുവെയ്ക്കുന്നതിന്റെ അർത്ഥമെന്താണു്? അത്ര രഹസ്യമായി അയാൾ വിചാരിക്കുന്നതുകൊണ്ടു് ആ മുറി തന്നെ ഒന്നു തുറന്നു കാണുവാൻ എനിക്കു വളരെ ജിജ്ഞാസതോന്നുന്നു. ആലോചിക്കുംതോറും അതിനെപ്പററിയുള്ള എന്റെ അത്യാശ വർദ്ധിച്ചുവരുന്നു" എന്നാണു് ഫാത്തുമ്മ അടിക്കടി വിചാരിച്ചതു്.

"ജ്യേഷ്ഠത്തീ, നമുക്കു് ആ രഹസ്യമുറി ഒന്നു് എത്തിനോക്കുകയെങ്കിലും വേണം. നമുക്കു് വളരെ എളുപ്പത്തിൽ തന്നെ അതു തുറന്നിട്ടു പൂട്ടിക്കളയാം അയാൾ ക്ഷണത്തിൽ

കണ്ടുപിടിക്കാത്തവണ്ണം നമുക്കു ശരിപ്പെടുത്താം. എല്ലാംകൊണ്ടും ആ മുറിക്കകം എന്തുകൊണ്ടു നമുക്കു നോക്കിക്കൂടാ” എന്നവർ ആനിയോടു നിർബന്ധിച്ചു ചോദിച്ചു.

ആനിയും അവരോടനുകൂലിച്ചു. അവർ ആ ചെറിയ താക്കോൽ വാതലിൽ ബന്ധിച്ചിരുന്നിടത്തുനിന്നും എടുത്തു രഹസ്യമുറിയുടെ പൂട്ടിൽ സൂക്ഷ്മമായും സാവധാനമായും പിടിപ്പിച്ചു് ഒന്നു പെട്ടെന്നു തിരിച്ചു.

വാതൽ പെട്ടെന്നു തുറന്നപ്പോൾ ഉണ്ടായ ഉലക്കിൽ പെട്ടു് താക്കോൽ തൽക്ഷണം തറയിൽ മുറിക്കകത്തുവീണുപോയി. അറയ്ക്കകത്തുള്ള കാഴ്ചകൾകണ്ടു് സഹോദരികൾ രണ്ടുപേരും പരിഭ്രമിച്ചു ഞെട്ടി പിറകോട്ടു മാറുകയാണുണ്ടായതു്. അവർ രണ്ടുപേരും ഭയാക്രാന്തരായി കിടുകിടെ വിറച്ചു. അവരെപ്പോലുള്ള അനവധി മനോഹരികളുടെ തലകൾ അവകളുടെ നീണ്ടുചുരുണ്ട തലമുടികളിൽതന്നെ കെട്ടി വരിവരിയായി ആ അറയിലെ ഭിത്തികളിൽ തൂക്കിയിരിക്കുന്നതു കണ്ടാണു് അവർ ഭയവിഹ്വലരായതു്. അറയിലെ തറയിൽ കട്ടകെട്ടികിടന്നിരുന്ന രക്തം അവിടെ നടന്ന കൊലപാതകങ്ങൾക്കു സാക്ഷ്യംവഹിച്ചു. ഈ ഭയങ്കരകാഴ്ച കണ്ടു ഫാത്തുമ്മ മിക്കവാറും ബോധരഹിതയായി. എന്നാൽ ആനി അനുജത്തിയെ പിടിച്ചുവലിച്ചു് ആ ഭയങ്കരമുറിക്കു വെളിക്കാക്കുകയും താഴെ വീണുപോയ താക്കോലെടുത്തു് മുറി വീണ്ടും പൂട്ടുകയുംചെയ്തു.

നീലത്താടിയുടെ നീചവും ഭയങ്കരവുമായ ജീവിതം അവരുടെസൂക്ഷ്മബുദ്ധിയിലെത്തി. രൂപലാവണ്യമുള്ള വനിതകളെ വിവാഹം ചെയ്തിട്ടു് അവരിൽ വിരക്തി തോന്നുമ്പോൾ നിർദ്ദയം ഹിംസിക്കുന്ന അവന്റെ ക്രൂരനയം അവർ

ങ്ങിനെ അന്നറിഞ്ഞു. ഫാത്തുമ്മ പറഞ്ഞു "ജ്യേഷ്ഠത്തി, എന്റെ ശരീരമാസകലം പുകയുന്നു. എന്റെ ജീവൻ ഇപ്പോഠംതന്നെ എന്നിൽനിന്നും വിട്ടുപിരിയുമെന്നു തോന്നുന്നു. ഹാ! കഷ്ടം നാം വെറും ചിത്രശലഭങ്ങളെപ്പോലെ വ്യാമോഹിതകളായി ജ്വലിഞ്ഞുകാളുന്ന അഗ്നിയിൽ വന്നു ചാടുകയാണല്ലോ ചെയ്തതു്. നമുക്കു് സുഖമെന്നു് ഇവിടെ തോന്നിയ അനുഭവങ്ങളെല്ലാം എത്ര ശരകോചിതങ്ങളായിരുന്നു! ഈ ചണ്ഡാലനായ നീലത്താടി എത്രയോ സാധുക്കളുടെ കഴുത്തറുത്തു പണങ്ങൾ കവർച്ചചെയ്തു സംഭരിച്ചിട്ടുള്ള ദ്രവ്യമാണല്ലോ ഇത്രയുംകാലം നാംകൂടി അനുഭവിക്കാനിടയായതു്. ഈ ദുരിതം നമുക്കു് എങ്ങിനെ ഒഴുക്കുവാൻ കഴിയും? ഇവിടെനിന്നും എങ്ങിനെ രക്ഷപ്പെടും. ഭയങ്കരനായ അവൻ ഇവിടെവന്നു കയറിയാലുടനെ നമ്മുടെ തലകളും അവന്റെ അറയിൽതന്നെ സ്ഥാനം പിടിക്കും; സംശയമില്ല. ഈശ്വരാ! ഇവന്റെ ഹിംസവ്യാപാരത്തിൽനിന്നും, ഇനിയുമെങ്കിലും ഇവനെ വിരമിപ്പിക്കാൻ അങ്ങേയ്ക്കു കാരുണ്യമില്ലയോ?" ആയശി അനുജത്തിയെ മടിയിൽ പിടിച്ചുകിടത്തി നിരർഗ്ഗളമായി പ്രവഹിച്ചുകൊണ്ടിരുന്ന അശ്രുകണങ്ങൾ തുടച്ചുകൊണ്ടു പറഞ്ഞു:—

"അനുജത്തീ! കരയാതെ. ഇത്രയും നാം അനുഭവിക്കണമെന്നതു് ഈശ്വരമതമായിരിക്കാം. എന്തായാലും നമ്മുടെ രക്ഷയ്ക്കു് ജഗദീശ്വരൻ എന്തെങ്കിലുമൊരുവഴി കാണാതിരിക്കുമോ?

ഇവർ ഇങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോഠം തന്നെ നീലത്താടി മടങ്ങി കൊട്ടാരത്തിൽ വന്നുതായറിഞ്ഞു

അല്പംകഴിഞ്ഞതിനപ്പുറം അവൻ ഈ സഹോദരികളുടെ മുറിയിലേയ്ക്കുതന്നെവന്നു. എന്തോ ചില ബലമായ സംശയങ്ങൾ തട്ടിയതുപോലെ അവൻ വന്ന ഉടനെതന്നെ താക്കോൽക്കൂട്ടം ആവശ്യപ്പെടുകയും ഫാത്തുമ്മയോട്ട് അവൻ നിരോധിക്കപ്പെട്ടിരുന്നതായ മുറി തുറന്നിട്ടുണ്ടോ എന്നു സഗൗരവം ചോദിക്കുകയും ചെയ്തു.

എന്നാൽ ഭയപരവശയായ ഫാത്തുമ്മയ്ക്കു സംസാരിക്കാൻ നാവുപൊങ്ങിയില്ലെങ്കിലും താക്കോലിൽ പുരണ്ടിരുന്ന രക്തംകണ്ടു് അവന്റെ ആജ്ഞയെ അവർ അതിലംഘിച്ചതായി നീലത്താടിക്കു തീരുമാനിക്കുവാൻ യാതൊരു ക്ലേശവും ഉണ്ടായില്ല. തൽക്ഷണം നീലത്താടി അവരോട്ട് ക്രുദ്ധനായിട്ടു ഗർജ്ജിച്ചു:—

"ഞാൻ പ്രത്യേകം നിരോധിച്ചിട്ടുണ്ടായിരുന്ന രഹസ്യമുറിയിൽ നിങ്ങൾ പ്രവേശിച്ചു ഇല്ലേ? അതിനുള്ള ശിക്ഷ മരണം മാത്രമാണു്."

ഫാത്തുമ്മ മുട്ടുകുത്തിനമസ്കരിച്ചുകൊണ്ടു് അവനു് അനുകമ്പയുണ്ടാകത്തക്കവിധം, ഹൃദയസ്പൃക്കായവണ്ണം വിങ്ങിവിങ്ങി കരഞ്ഞുംകൊണ്ടു് അവളെ ഹിംസിക്കാതിരിക്കാൻ ദയവുണ്ടാകണമെന്നു് അവനോടു പ്രാർത്ഥിച്ചതിന്റെ ഫലമായി "ഒരു മണിക്കൂർസമയംകൂടി നീ ജീവിച്ചിരുന്നുകൊള്ളുക" എന്നു മറുപടി പറഞ്ഞിട്ടു് നീലത്താടി ആ മുറിവിട്ടുപോയി.

വ്യസനിച്ചും നിലവിളിച്ചും അവരുടെവിധിയെപ്പറ്റി ശപിച്ചുംകൊണ്ടു് ജീവിതത്തിൽ യാതൊരാശയും വഴി കാണാതെ ഫാത്തുമ്മാ തറയിൽവീണു് മരണഗാഢികം കാണിക്കുന്നതു കണ്ടു സഹിക്കവയ്യാതെ ആമിന ഒരു ജനാ

ലയ്ക്കു സമീപംപോയി പുറത്തേയ്ക്കുനോക്കി. ഓടിഒളിച്ചു രക്ഷപ്പെടാൻവല്ല മാർഗ്ഗവും ഉണ്ടാകുമോ എന്നന്വേഷിച്ചായിരിക്കയില്ല അവളുടെ അപ്പോഴത്തെ നോട്ടം. എന്തുകൊണ്ടെന്നാൽ അവിടെനിന്നും ഒളിച്ചോടുവാൻ അവൾക്കൊരിക്കലും സാദ്ധ്യമല്ലായിരുന്നുവെന്നു് അവൾക്കു് ഇത്രയുംനാളത്തെ പരിചയംകൊണ്ടു നല്ലതുപോലെ അറിയാമായിരുന്നു. പിന്നെയോ? അവരുടെ സഹോദരൻ അവർക്കിവിടെ ആപത്തുണ്ടാവാതെ കാത്തുകൊള്ളാമെന്നു് അവർ തമ്മിൽ വേർപെട്ടപ്പോൾ ശപഥം ചെയ്തിരുന്നു. അങ്ങിനെ വല്ല ആശയ്ക്കും വകയുണ്ടോ എന്നു വിചാരിച്ചുമാത്രമാണു് അപ്പോൾ അവൾ വെളിയിലേയ്ക്കു നോക്കിയതു്. "ആനി! എന്റെ സോദരി! ആനി! ജ്യേഷ്ഠത്തി! വെളിയിൽനിന്നും ആരെങ്കിലും നമ്മെ രക്ഷിക്കാൻ വരുന്നതായി നീ കാണുന്നുണ്ടോ?" എന്നു ഫാത്തുമ്മ വിളിച്ചുചോദിച്ചു.

ഇങ്ങനെ തുടർച്ചയായി അവൾ ചോദിച്ച ചോദ്യത്തിനെല്ലാം "ഇല്ലാ, പ്രിയപ്പെട്ട അനുജത്തി! ആരെയും കാണുന്നില്ല. പറക്കുന്നപക്ഷികളുടെ മർമ്മരശബ്ദവും തോട്ടങ്ങളിൽ കളിക്കുന്ന കുട്ടികളുടെ കളകളശബ്ദവുമല്ലാതെ ഞാനൊന്നും കേൾക്കുന്നപോലുമില്ല" എന്നു് വ്യസനകരമായ മറുപടിപറയാൻ മാത്രമേ ആനിക്കു കഴിഞ്ഞുള്ളൂ.

ആ ഭയങ്കരസമയം അടുത്തു. ഒരുമണിക്കൂർസമയം മിക്കവാറും തീരാറായപ്പോൾ ഫാത്തുമ്മ കിടന്നു പിടച്ചുകൊണ്ടു് ആരെങ്കിലും വരുന്നുണ്ടോ എന്നു വീണ്ടും ഉറക്കെ നിലവിളിച്ചിട്ടു് അവൾ ജ്യേഷ്ഠത്തിയോടു ചോദിച്ചു.

ഇപ്രാവശ്യം ആശാഭരിതയായും സന്തോഷപ്രദമായിട്ടുമാണു് ആനി മറുപടി കൊടുത്തതു്.

"ഉണ്ടു്. ഉണ്ടു്. പ്രിയപ്പെട്ട അനുജത്തി, ആരോ വരുന്നുണ്ടു്. കുറേ കുതിരപ്പടയാളികൾ നേരെ പടികടന്നുവരുന്നു. അയ്യയ്യാ! ആ വരുന്നതു് നമ്മുടെ പ്രിയപ്പെട്ട ജ്യേഷ്ഠൻ ഹസ്സനും കൂട്ടരുമാണു്."

ഇക്ഷണത്തിൽ നീലത്താടി മുറിയിൽ പ്രവേശിച്ചു. ഫാത്തുമ്മ-ഞെട്ടുന്നു, ഇഴഞ്ഞുമാറി മുറിയുടെ ഒരു മൂലയിൽ ഒതുങ്ങിക്കൊണ്ടു് വീണ്ടും അവനോടു ദയയ്ക്കു പ്രാർത്ഥിച്ചു. അവൻ അരയിൽ നിന്നും അവന്റെ ദീർഘമായ വാൾ ഊരിയതും സഹോദരികളുടെ വിലപനം കേട്ടു് ഹസ്സനും കൂട്ടരുംകൂടി മുറിയിൽ ഓടിക്കയറിയതും ഹസ്സൻ നീലത്താടിയെ കടന്നുപിടിച്ചു് അവന്റെ വാളു തന്നെ പിടിച്ചുവാങ്ങി നീലത്താടിയുടെ കഴുത്തിനു ലക്ഷ്യമാക്കി വെട്ടിയതും എല്ലാം ഒരു നിമിഷംകൊണ്ടു് ഒന്നിച്ചു തന്നെ കഴിഞ്ഞു. ആനന്ദപുളകിതരായ സോദരീസോദരന്മാരുടെ അപ്പോഴത്തെ അത്ഭുതാവസ്ഥകൾ വർണ്ണിക്കത്തക്കതല്ല.

"ജ്യേഷ്ഠാ; അങ്ങു് ഇന്നുതന്നെ ഇവിടെ വന്നുചേർന്നതെങ്ങിനെയാണു്" എന്നു ഫാത്തുമ്മ ചോദിച്ചതിനു ഹസ്സൻ കൂടെയുള്ള സ്നേഹിതന്മാരെ ചൂണ്ടികാണിച്ചുകൊണ്ടു പറഞ്ഞു:—

"ഇവരെയെല്ലാം നീലത്താടി നമ്മെ പററിച്ചതുപോലെ പററിച്ചിട്ടുള്ളതാണു്. ഞാൻ രണ്ടുദിവസത്തിനു മുമ്പേ പട്ടണത്തിൽ വന്നപ്പോൾ നമ്മെപ്പോലെ ഇവർക്കും പററിയ വിപത്തുകൾ ഇവരെന്നോടു പറഞ്ഞു. ഇവരുടെ പതിനെട്ടുപേരുടെയും സഹോദരികളെ ഈ ഘാതകൻ വിവാഹംചെയ്തുകൊണ്ടുപോന്നതിൽ പിന്നീടുള്ള ഒരു വിവരവും

ഇവക്കില്ല. കഷ്ടം അവരെല്ലാം ഇവിടെയുണ്ടാവും ഉണ്ടോ എന്നറിയാമോ?"

ഫാത്തുമ്മ:—ജ്യേഷ്ഠാ, ഭാഗ്യദോഷികളായ ഇവരെ നമുക്കെങ്ങിനെ സമാധാനപ്പെടുത്താൻ കഴിയും! ഒരുനിമിഷം ഒരുററിയിരുന്നെങ്കിൽ ജ്യേഷ്ഠനും ഇവരെപ്പോലെ പരിതപിച്ചുകൊണ്ട് മടങ്ങാമായിരുന്നു വരണം നമുക്ക് ഇവിടെയുള്ള ഒരു രഹസ്യമുറി തുറക്കാം. അതിനകം കാണുമ്പോൾ എല്ലാം വ്യക്തമാകും.

അവർ രഹസ്യമുറിക്കു സമീപത്തെത്തി. ആനി മുറി തുറന്നു. ഹസ്സനും കൂട്ടരും അകത്തുകടന്നു. ശിവ! ശിവ! സോദരവാത്സല്യം വെറും തലകളാണെങ്ങിനെ കാണിക്കാനാണ്......അനേകവർഷങ്ങളായി നീലത്താടി അനേകം സുശീലകളായ കുലീനസ്ത്രീകളെ ഈവിധം ഹിംസിച്ചും, അയൽപക്കത്തുള്ള പട്ടണങ്ങളിൽ പോയി നിരവധി ദ്രവ്യം കൊള്ളചെയ്തുംആണു ജീവിച്ചുപോന്നതു്. ഒരു വമ്പിച്ച സമ്പത്തു് അവനുണ്ടായിരുന്നു.

ഫാത്തുമ്മ നീലത്താടിയുടെ സമ്പത്തിൽ ഭൂരിഭാഗവും ഹസ്സന്റെ പതിനെട്ടു സ്നേഹിതന്മാക്കമായി വീതിച്ചു കൊടുത്തു. കഷ്ടിച്ചു കാലക്ഷേപത്തിനു വേണ്ടതുമാത്രം അബ്ദുള്ളയും സ്വീകരിച്ചു.

നീലത്താടിയുടെ മനോഹരകൊട്ടാരം ഒരു അനാഥമന്ദിരമായിട്ടു രൂപാന്തരപ്പെടുത്തി ഫാത്തുമ്മയും ആനിയും കൂടി അനാഥബാലശുശ്രൂഷണത്തിൽ ഏർപ്പെടുകയും ചെയ്തു.

---

# വിധവയും പുത്രനും.

---

## അത്ഭുതവൃക്ഷം.

ഒരിക്കൽ ഒരു കുഗ്രാമത്തിലുള്ള വഴിയരികിൽ വിധവയായ ഒരു സ്ത്രീ താമസിച്ചിരുന്നു. പരസഹായമില്ലാതെ കഴിഞ്ഞുകൂടിയ ആ സാധുസ്ത്രീയ്ക്കു് എന്തെങ്കിലും സമാധാനപരമായി അവളുടെ ജീവിതത്തോടു ബന്ധപ്പെട്ടിട്ടുണ്ടായിരുന്നുവെങ്കിൽ അതു് അവളുടെ ഏകപുത്രൻ മാത്രമായിരുന്നു. 'ജാക്ക്' എന്നു പേരുള്ള ഒരു മകനേ അവൾക്കു ജീവിതസർവ്വസ്വമായിട്ടുണ്ടായിരുന്നുള്ളു. അതുകൊണ്ടു് അവൾക്കു് ആ കുട്ടിയോടു് എത്രമാത്രം വാത്സല്യമുണ്ടായിരുന്നിരിക്കണമെന്നു നമുക്കൂഹിക്കാമല്ലോ. കഷ്ടിച്ചു് അരിഷ്ടിച്ചുണ്ടാക്കിയ അവളുടെ തുച്ഛസമ്പാദ്യംകൊണ്ടു് മകന്റെ ജീവസന്ധാരണം നടത്തിയിട്ടു് അവൾ മിക്ക ദിവസവും പട്ടിണിയിൽതന്നെ കഴിഞ്ഞുകൂടുകയായിരുന്നു. എന്നാൽ ജാക്കിനു് വേണ്ട ഭക്ഷണവും വസ്ത്രവും മററും കിട്ടിയിരുന്നതുകൊണ്ടു് അവർ എത്രമാത്രം ദരിദ്രരായിരുന്നുവെന്നുള്ളതു് അവൻ അറിഞ്ഞിരുന്നില്ല. എന്തെന്നാൽ വിധവയായ ഒരു മാതാവിനു് ഏതെല്ലാം വിധത്തിൽ സ്നേഹവാത്സല്യങ്ങളോടെ സ്വപുത്രനെ സംരക്ഷിക്കാൻ കഴിയുമോ അതിലധികവും അവൾ അവനവേണ്ടി രാപ്പകൽ ബുദ്ധിമുട്ടുകൾ സഹിച്ചു് വേണ്ടതൊക്കെ ചെയ്തിരുന്നു.

എന്നാൽ ജാക്കും ഒരു ചീത്തക്കുട്ടിയായിരുന്നില്ല. അവൻ അവന്റെ പ്രായത്തിൽ കവിഞ്ഞ ധീരനും ബുദ്ധ-

ക്കുവേണ്ടി എന്തു ചെയ്യുവാനും സന്മനസ്സുള്ള ഒരു ഔദാൎയ്യവാനും ആയിരുന്നു. അയൽക്കാരെ സഹായിക്കുവാൻവേണ്ടി എത്രദൂരംപോയി എന്തുചെയ്തും അവൻ അവരുടെ സന്തോഷത്തിനു പാത്രമാകുമായിരുന്നു. അവനോടു സഹായമപേക്ഷിക്കുന്നവൎക്കു് അവന്റെ കൈവശം എന്തുതന്നെ ഉണ്ടായിരുന്നാലും കൊടുത്തുകളയും. ഒരു ബലവാൻ ബലഹീനനായ ഒരുവനെ ഉപദ്രവിക്കുന്നതായി അവന്റെ ദൃഷ്ടിയിൽ പെട്ടിട്ടുണ്ടെങ്കിൽ നിശ്ചയമായും ആ ബലവാൻ ജാൎജ്ജിന്റെ മുഷ്ടിയുടെ രുചി അനുഭവിക്കാനിടയാകാതിരിക്കയില്ല.

ധൈൎയ്യവാന്മാരും ശ്രദ്ധഗതിക്കാരുമായ പല ബാലന്മാൎക്കും സാധാരണയായിട്ടുണ്ടാകാറുള്ളതുപോലെ അവനും ഒരു കുറ്റമുണ്ടായിരുന്നു. സൂക്ഷ്മക്കുറവും ശ്രദ്ധക്കുറവും അവനു ധാരാളമുണ്ടായിരുന്നു. പണത്തിന്റെ വിലയെന്തെന്നറിയാൻ പാടില്ലാതെയും അവൻ ദാരിദ്ര്യം അനുഭവിച്ചിട്ടില്ലായിരുന്നതുകൊണ്ടും അവന്റെ അമ്മ ഒരു ധനികയായിരിക്കുമെന്നു വിശ്വസിച്ചും അവൻ കണ്ടമാനം പണം ചിലവഴിക്കാൻ തുടങ്ങുകനിമിത്തം ഓരോദിവസം ചെല്ലുംതോറും അവന്റെ അമ്മയുടെ ദാരിദ്ര്യം വൎദ്ധിച്ചുവൎദ്ധിച്ചുവന്നു. എന്നിട്ടും വാത്സല്യംനിമിത്തം സാധുവായ ആ മാതാവു് അവനെ ശാസിച്ചിരുന്നില്ല. അതുനിമിത്തം അവൻ കൂടുതൽ കണ്ടമാനക്കാരനാകയും അവന്റെ വിധവയായ അമ്മയ്ക്കു് അവനു് ഒരുനേരത്തെ ആഹാരംപോലും കൊടുക്കുവാൻ വിഷമമായിത്തീരുകയും ചെയ്തു.

ഒരുദിവസം രാത്രി എന്തോ അത്യാവശ്യം നേരിട്ടപ്പോൾ മറിയം (എന്നായിരുന്നു. അവന്റെ അമ്മയുടെ

ോഷത്) അവർ സൂക്ഷിച്ചുവച്ചിരുന്ന പണസഞ്ചിയെടുത്തു പരിശോധിച്ചു. അതിൽ ശേഷിച്ചുകണ്ടതു് ഒരു മൂന്നു പെന്നി നാണയം മാത്രമായിരുന്നു. എന്നാൽ ആ നാണയംതന്നെ അത്രവൃത്തേഞ്ഞുംപല കേടുകൾ പററിയുംതുരന്നും എടുക്കാത്തതായിരുന്നു. മറിയം വളരെ വ്യസനത്തോടു കൂടി പുത്രന്റെ സമീപമെത്തി അവനോടു പറഞ്ഞു. “കുഞ്ഞേ! വീണ്ടുവിചാരമില്ലാത്ത കണ്ടമാനക്കാരാ, നിന്റെ ആഭാസത്തരംകൊണ്ടു് നാം ഏതുനിലയിൽ എത്തിയിരിക്കുന്നുവെന്നു നിനക്കറിയാമോ? എനിക്കുണ്ടായിരുന്നതെല്ലാം തീർന്നു. ഇതാ ആരും എടുക്കാത്ത ഈ മൂന്നു പെന്നി തുട്ടുമാത്രമാണു് ബാക്കിയുള്ളതു്. എന്റെ സാധുവായ പശുവല്ലാതെ വീട്ടിൽ വേറൊന്നും ശേഷിച്ചിട്ടില്ല. അവളെ വിററാൽ കിട്ടുന്ന പണവും പോയാൽ പിന്നെ നാം എങ്ങിനെ ജീവിക്കാനാകുമെന്നു് ഒരു നിശ്ചയവുമില്ല. മകനേ! അരുമക്കുഞ്ഞേ! നമ്മുടെ വിധി ഈവിധമായല്ലോ!”

ജാക്കിന് അവന്റെ കൊള്ളരുതായ്മയെപ്പററി പൂർണ്ണബോദ്ധ്യം വന്നു. അവൻ നല്ലതുപോലെ ആലോചിച്ചു് മേലാൽ അവൻ തന്നത്താൻ നന്നായിക്കൊള്ളാമെന്നു് അമ്മയോടു ശപഥംചെയ്തു. മാതാവിന്റെ വയസ്സുകാലത്തു് അവൻതന്നെ അവളെ രക്ഷിച്ചുകൊള്ളാമെന്നുള്ള വീരവാദത്തോടുകൂടി അടുത്തദിവസം രാവിലെതന്നെ അവൻ മറിയത്തിന്റെ പശുവിനേയുംകൊണ്ടു് അതിനെ വിൽക്കുവാനായി പുറപ്പെട്ടു. അവന്റെ കയ്യിലുണ്ടായിരുന്ന വടി ചുഴററി പശുവിനെനടത്തിയും അതിനെ എവിടെ ആക്ക

എന്തുവിലയ്ക്കാണു കൊടുക്കേണ്ടതെന്നു് ആലോചിച്ചു് കുറെ അധികം നടന്നപ്പോൾ അവനുതന്നെ ആത്മവിശ്വാസം തോന്നാതെ, വിൽക്കുന്നതും പണം കിട്ടുന്നതുമെല്ലാം വരട്ടെയെന്നു് അവൻ തീരുമാനിക്കയാണു ചെയ്തതു്. അതിലേ കടന്നുപോയ ഒരു ഇറച്ചിക്കച്ചവടക്കാരൻ ജാക്കിനോടു് "വയസ്സുചെന്നു് എല്ലും തൊലിയുമായ ആ പശുവിനേയുംകൊണ്ടു് എവിടെ പോകുന്നു" എന്നു ചോദിച്ചു.

"എന്റെ പശുവു്, ശോഷിച്ചതുമല്ല, വയസ്സുചെന്നതുമല്ല. ഞാൻ ഇവളെ വിൽക്കുവാൻതന്നെ പോവുകയാണു്" എന്നു് ജാക്കു് അല്പം കോപത്തോടെ മറുപടി പറഞ്ഞു. ജാക്കിന്റെ ഉദാസീനഭാവത്തെപ്പറ്റി നല്ലതുപോലെ അറിയാമായിരുന്ന കശാപ്പുകാരൻ വീണ്ടും പറഞ്ഞു. "ഞാൻ എന്തുചെയ്യുമെന്നറിയാമോ? ഇതാ ഇതു തലക്കുട്ടയിലുള്ള ഈ പയറു് എത്ര നന്നായിരിക്കുന്നു? ചുവപ്പു്, പച്ച, നീലം, ഈ വർണ്ണങ്ങളോടുകൂടിയ ഇവ നിങ്ങൾ നോക്കണം. ജാക്കല്ലാതെ മററാരായിരുന്നെങ്കിലും ഞാൻ ഇതു കാണിക്കുകയേ ഇല്ലായിരുന്നു. എന്നാൽ നിങ്ങൾ അത്ര നല്ല ഒരു യുവാവാണു്. അതുകൊണ്ടു് നിങ്ങളോടു് ഞാൻ വിലപേശണമെന്നു വിചാരിക്കുന്നില്ല. ആ കിഴട്ടുപശുവിനുവേണ്ടി ഇതിത്രയും ഞാൻ നിങ്ങൾക്കായതുകൊണ്ടു് തന്നേയ്ക്കാം. ദുരാഗ്രഹിയായ കശാപ്പുകാരന്റെ വിദ്യ ശരിക്കുപററി. അവന്റെ സ്തുതികൊണ്ടും ഭംഗിയേറിയ പയറിൽ ആഗ്രഹം തോന്നിയും പശുവിനു പകരം പയറുമതിയെന്നുള്ള വിഡ്ഢിത്തരത്തിനു ജാക്കും

സമ്മതിച്ചു. ഇരുകൂട്ടരും അവരവർക്കുണ്ടായിരുന്നവ കൈമാററംചെയ്തു യാത്രപറഞ്ഞു പിരിഞ്ഞു. ഒരു മഹത്തായ കാര്യം സാധിച്ചതുപോലെയാണു് ഉത്സാഹപ്രിയനായി ജാക്കു് അമ്മയുടെ അടുക്കൽ മടങ്ങിയെത്തിയതു്. ജാക്കിൻെറ മടത്തരം മനസ്സിലാക്കിയ മാതാവിന്നു് അത്യന്തം കോപവും വ്യസനവുമുണ്ടായതിൽ അത്ഭുതമില്ല. എന്തെന്നാൽ അവൾക്കു് അവസാനം ശേഷിച്ചിരുന്ന ഏക സമ്പത്തു് ജാക്കു് അന്നു നഷ്ടപ്പെടുത്തിയ ആ പശുവു മാത്രമായിരുന്നില്ലേ? അതിനെ വിററുകിട്ടുന്ന പണം കൊണ്ടു് പലതും സാധിക്കാമെന്നു് മനപ്പായസം കുടിച്ചു കൊണ്ടിരിക്കുമ്പോഴാണു് പശുവിനെ വിററ പണത്തിനു പകരം പയറുംകൊണ്ടു് മകൻ സസ്മേരവദനനായി വന്നു ചേർന്നതു്. ഇത്ര ശനിയനായ ഒരു മകനെയാണല്ലോ അവൾക്കു ലഭിച്ചതെന്നു വിചാരിച്ചു് അവൾ അക്ഷമയായി കോപാവേശത്തോടെ അവൻെറ കയ്യിലിരുന്ന പയറുപാത്രത്തിന്നു് ഒരു തട്ടുകൊടുക്കയാൽ അവ മുഴുവനും വാതലിന്നപ്പുറമേ മുററത്തു് ദൂരെച്ചിതറിവീണു. മടത്തരം മനസ്സിലാക്കിയ പുത്രൻ അവളെ സാന്ത്വനപ്പെടുത്താൻ പഠിച്ചപണികൾ പലതുംനോക്കി. വാത്സല്യനിധിയായ വിധവയ്ക്കുണ്ടോ എന്തുതന്നെ സംഭവിച്ചാലും അവളുടെ പുത്രനെ വെറുക്കുവാൻ കഴിയുന്നു. അവളുടെ കോപമൊക്കെ അസ്തമിച്ചു് അവനോടു് ഇണങ്ങിയെങ്കിലും അവളുടെ വ്യസനത്തിന്നു് ഒട്ടുംകുറവുവന്നില്ല. കാരണം മറെറാന്നുമല്ല. അന്നുരാത്രി അവരിരുവർക്കും പട്ടിണികിടന്നു വെറും വയറോടെ നിദ്രചെയ്യേണ്ടിവന്നതുകൊണ്ടുമാത്രമായിരുന്നു.

അടുത്ത പ്രഭാതത്തിൽ ജാക്കു് പതിവിന വിരുദ്ധമായി വളരെ നേരത്തെ ഉണൎന്നു. അവനെ പശി തീരെ സഹിക്കവയ്യാത്തവണ്ണം ഉപദ്രവിച്ചു. അവൻെറ വയററിനുള്ളിൽ ആരോ "പ്രാതൽ, പ്രാതൽ" എന്നു നിലവിളിക്കുന്നതുപോലെ അവന തോന്നി. അവൻ എണീററുടനെ വസ്ത്രധാരണംചെയ്തു ജനാലയിൽക്കൂടി പുറത്തേക്കുനോക്കി. പുറത്തുകണ്ട കാഴ്ചകൊണ്ടു് അവൻ സ്വപ്നം കാണുകയാണോ എന്നു സംശയിച്ചു് അത്ഭുതപ്പെട്ടു. ഉണൎന്നിരിക്കുയാണോ എന്ന ബോദ്ധ്യം വരുത്താനായി അവൻ കൈകൾകൊണ്ടു് ബലമായി രണ്ടു കണ്ണുകളും തിരുമി. ആശ്ചൎയ്യപ്പെട്ടു് അവൻ പുറത്തേയ്ക്കു് ഓടി. തലേദിവസം രാത്രി എവിടെയാണോ അവൻെറ അമ്മ പയറു വലിച്ചെറിഞ്ഞതു് അവിടെ ഒരു തടിച്ചവൃക്ഷംപോലെയുള്ള പയറു് ആകാശം തൊടത്തക്കവിധത്തിൽ വളൎന്നു നിൽക്കുന്നതു കണ്ടു. ഒരൊററ പയറു മാത്രമല്ല കിളിൎത്തിട്ടുള്ളതു്. പല പയറുകൾകൂടി ചുററിപ്പടൎന്നു ഒരു വലിയ വൃക്ഷമായിത്തീൎന്നിരിക്കയാണു്. ആ വൃക്ഷംപോലുള്ള പയറിൻെറ അവസാനം മേഘമണ്ഡലത്തിൽ എവിടെ ചെന്നവസാനിക്കുന്നുവെന്നു് അവനെന്നല്ലാ ആൎക്കും നിശ്ചയമാകുകയില്ല. ജാക്കു് അവൻെറ സൎവ്വശക്തികളും പ്രയോഗിച്ചു് ആ വൃക്ഷം ഒന്നു പിടിച്ചു കുലുക്കുവാൻ ശ്രമിച്ചതിൽ അതിനു് യാതൊരു ചലനവും ഉണ്ടായില്ല. അതിൽ കയറി അതിൻെറ അവസാനംകണ്ടുപിടിക്കുവാൻ അവൻതീൎച്ചയാക്കി. എന്നാൽ കൃത്യബോധമുള്ള ഒരു പുത്രനെപ്പോലെ അവൻ അകത്തുകയറി അവൻെറ അമ്മയോടു വിവരം പറഞ്ഞു

തിൽ അവന്നു് എന്തെങ്കിലും അപകടം സംഭവിച്ചേക്കു മെന്ന ഭയന്ന മാതാവു് അവനെ ആവുംവിധം അതിൽ കയറാതിരിക്കുവാൻ തടഞ്ഞുനോക്കി. ദൃഢചിത്തനായ ജായ്ക്കു് അവന്റെ അമ്മയുടെ കരച്ചിലിനോടുപോലും വക വയ്ക്കാതെ പെട്ടെന്നുതന്നെ അതിൽ ചാടി കയറുകയാണു ണ്ടായതു്. വൃക്ഷചുവട്ടിൽനിന്ന നിലവിളിച്ചും ഭയപ്പെട്ട തിനും അവനെ തിരിച്ചുവിളിച്ച മാതാവിന്റെ പ്രയത്ന ങ്ങളെല്ലാം നിഷ്ഫലപ്പെട്ടതേയുള്ളു. വിശന്നും, ശ്വാസം മുട്ടിയും വളരെ ക്ഷീണിച്ചു് അനവധി മണിക്കൂറുകൾ കഴിഞ്ഞിട്ടാണു്, അവൻ അതിന്റെ അഗ്രത്തു ചെന്നു ചേർന്നതു്. അവിടം ഒരു പുതിയ ലോകംപോലെ അവനു കാണപ്പെട്ടു. അവിടം ഒരു പ്രകാരത്തിലും കൗതുകകര മായ ഒരു ലോകമായിരുന്നില്ല. വൃക്ഷങ്ങളോ, ചെടി കളോ, വാസയോഗ്യമായ കുടിൽപോലുമോ അവിടെയെ ങ്ങും അവനു കാണ്മാൻ കഴിഞ്ഞില്ല. അവിടം ഒരു വെറും മണലാരണ്യം മാത്രമായിരുന്നു. ഒരുവന്റെ ഭാഗ്യപരീക്ഷണ ത്തിനായി ഇത്തരമൊരു സ്ഥലമന്വേഷിച്ചു് ആരും തന്നെ പോവുകയില്ല. ഒരു പാറക്കൂട്ടത്തിന്റെ മുകളിൽ ഇരുന്നു കൊണ്ടു് ജായ്ക്കു് അവന്റെ ബുദ്ധിശൂന്യതകൊണ്ടു് വീണ്ടും അവന്റെ അമ്മയ്ക്കു വരുത്തിവച്ച ദുരിതങ്ങളെപ്പറ്റി ചിന്തിച്ചു. പിന്നീടു് അവനു നേരിട്ട വിപത്തിനെപ്പറ്റി യും ആലോചിക്കാതിരുന്നില്ല. അവൻ വിശപ്പുനിമിത്തം മരിച്ചുപോകുമെന്നുതന്നെ ഭയപ്പെട്ടുവിറച്ചു. എന്നിട്ടും അവൻ ഏതെങ്കിലുമൊരു അഭയസ്ഥലം കണ്ടേയ്ക്കുമെന്നാ ശിച്ചു് ആഹാരത്തിന യാചിക്കാനായി വീണ്ടും ഒരുവിധ ത്തിൽ നടന്നുതുടങ്ങി. പക്ഷെ യാതൊരു പ്രയോജനവു

മുണ്ടായില്ല. പെട്ടെന്നു് അവന്റെ നേരെ ഒരുമാതിരി മോഹം ഉരുണ്ടുരുണ്ടു വരുന്നതുപോലെ അവനു തോന്നി. അതു് രൂപലാവണ്യമുള്ള ഒരു യുവതിയായി രൂപാന്തരപ്പെട്ടതുകണ്ടു് അവൻ അതിശയിച്ചുപോയി. സൂര്യകിരണങ്ങൾപോലെ മിനുക്കമുള്ള വസ്ത്രങ്ങൾ ധരിച്ചും അത്രുത്തു മയിലിന്റെ ആകൃതിയോടുകൂടിയ ഒരു ഘനം കുറഞ്ഞ സ്വർണ്ണജാലകമ്പു് വലംകയ്യിൽ പിടിച്ചും ആണു് ആ യുവതിയെ കണ്ടതു്. അത്യന്തപാരവശ്യങ്ങളോടെ കാണപ്പെട്ട ജാക്കിന്റെ സമീപത്തു ചെന്നു് ആ യുവതി ചോദിച്ചു.

"നിങ്ങൾ ഇവിടെ എങ്ങിനെ വന്നു?"

സ്നേഹവും പ്രസന്നതയും ആ യുവതിയിൽ കളിയാടി. അവൻ വളരെ ബഹുമാനത്തോടും വണക്കത്തോടും കൂടി അവന്റെ യഥാർത്ഥചരിത്രം മുഴുവനും പറഞ്ഞു കേൾപ്പിച്ചു.

അവർ ചെറുതായൊന്നു ചിരിച്ചുകൊണ്ടു് വീണ്ടും ചോദിച്ചു. "നിങ്ങൾക്കു് നിങ്ങളുടെ അച്ഛനെ ഓർമ്മയുണ്ടോ?"

"ഇല്ല. ഞാൻ എന്റെ അച്ഛനെപ്പറ്റി എന്തെങ്കിലും എന്റെ അമ്മയോടു ചോദിച്ചാൽ ആ സാധു തേങ്ങിത്തേങ്ങിക്കരയുകയല്ലാതെ ഒരക്ഷരം എന്നോടു പറഞ്ഞിട്ടില്ല" എന്നാണു് ജാക്കു് വ്യസനത്തോടെ മറുപടി പറഞ്ഞതു്.

"ശ്രദ്ധിക്കുക, നിങ്ങളുടെ അമ്മ അതിനെപ്പറ്റി യാതൊന്നും പറയാത്തതെന്താണെന്നുള്ളതിനെപ്പറ്റിയുള്ള

ങ്കിലും അവൻ ആ വീടുമുഴുവൻ ചുറ്റി തിരിഞ്ഞു സകലത്തും കൊള്ളയിടുകയും അവസാനം വീട്ടിനു തീ വയ്ക്കുകയും ചെയ്തു. ഇതിനിടയിൽ നിങ്ങളുടെ അമ്മ അവൾക്കശേഷിച്ച ഒരു പൊടികുഞ്ഞായിരുന്ന നിങ്ങളേയും എടുത്തുംകൊണ്ടു് ശീഘ്രത്തിൽ അവിടംവിട്ടു് ഓടിക്കളഞ്ഞു. ഭയന്നും വിശന്നും ഒട്ടനേകം നാഴിക സഞ്ചരിച്ചതിനുശേഷം നിങ്ങൾ ഇതുവരെ താമസിച്ചുകൊണ്ടിരിക്കുന്നതായ സ്ഥലത്തു് എത്തി. ഇക്കാലംവരെയും നിങ്ങളുടെ അപ്പന്റെ ചരിത്രം നിങ്ങളോടു പറയുവാൻ അവർ മടിച്ചതിന്റെ കാരണം എന്തെന്നു് ഇപ്പോൾ ബോദ്ധ്യമായില്ലേ. നിങ്ങൾ അനുഭവിക്കേണ്ടതായ സ്വത്തുമുഴുവൻ അന്യൻ അപഹരിച്ചു അനുഭവിക്കുന്നതു കണ്ടുംകൊണ്ടു നിങ്ങൾ ദാരിദ്ര്യത്തിൽ വളർന്നുവരുന്നതു സഹിക്കുവാൻ അവർക്കു വളരെ വിഷമം തോന്നാതിരുന്നില്ല. ദുഷ്ടനായ രാക്ഷസനോടായിരുന്നെങ്കിലും അവർ ചെയ്തുപോയ സത്യം സത്യമായിട്ടുതന്നെ പരിപാലിച്ചു. എന്നാൽ അവരുടെ ഭാഗ്യം മുഴുവനും വീണ്ടെടുക്കേണ്ടതു് നിങ്ങളുടെ കടമയാണു്. ഞാൻ നിങ്ങളുടെ അപ്പന്റെ ഒരു അഭ്യുദയകാംക്ഷിയായിരുന്നു. അതുകൊണ്ടു് നിങ്ങൾക്കു വേണ്ട രക്ഷകളെല്ലാം ഞാൻ ചെയ്തുതരാമെന്നു് വാഗ്ദത്തം ചെയ്യുന്നു. മനുഷ്യരെപ്പോലെ ദേവതകൾക്കും ദുഷ്കാലങ്ങൾ ഉണ്ടാകാറുണ്ടു്. നിങ്ങളുടെ അപ്പന്റെ ആപത്തുകാലത്തു് ചില തെററുകൾ ഞാൻ ചെയ്തുപോയിരുന്നതുകൊണ്ടു് ഞാനും അക്കാലമെല്ലാം സ്വശക്തിയില്ലാത്തവളായി തീർന്നിരുന്നതിനാൽ എനിക്ക [illegible]ത്തിനെ സഹായിക്കാൻ സാധിച്ചിരുന്നില്ല. നിങ്ങൾ

നിങ്ങളുടെ പശുവിനെ വില്പവാൻ പുറപ്പെട്ട ദിവസം മാത്രമാണു് എനിക്കെന്റെ പൂർവ്വശക്തികളെല്ലാം വീണ്ടു കിട്ടുവാൻ സാധിച്ചുള്ളു്. ആ കശാപ്പുകാരൻ നിങ്ങൾക്കു തന്ന പയറു് ഞാൻമുഖാന്തിരം ഉണ്ടായിട്ടുള്ളതാണു്. അവയെ വാങ്ങുവാൻ നിങ്ങളെ പ്രേരിപ്പിച്ചതും പയറു് ഒരു വലിയ വൃക്ഷമായി തീരുവാൻ കാരണമാക്കിയതു മെല്ലാം ഞാനാണു്. ഇപ്പോൾ ആ രാക്ഷസന്റെ അധിവാസസ്ഥലമായ ഇവിടെ നിങ്ങളെ വരുത്തുവാൻ ഇടയാക്കിയതും ഞാൻതന്നെ. എനിക്കു നിങ്ങളെ സഹായിക്കുവാൻ കഴിയുമെങ്കിലും പ്രവൃത്തി ചെയ്യേണ്ടതു മുഴുവനും നിങ്ങൾതന്നെയാണു്. നിങ്ങൾ ശ്രദ്ധക്കുറവുള്ളവനാണെങ്കിലും ധൈര്യവാനും സാമർത്ഥ്യമുള്ളവനും ആണെന്നു് എനിക്കുവിശ്വാസമുണ്ടു്. അപകടങ്ങളോ ബുദ്ധിമുട്ടുകളോ വകവയ്ക്കാതെ മുൻപോട്ടുചെല്ലുക. നിങ്ങളുടെ ശത്രുവിന്റെ ഭവനം അതെ—നിങ്ങളുടെ പിതൃസ്വത്തുതന്നെ നിങ്ങൾക്കു നേരിൽ കാണാം. നിങ്ങൾ ധൈര്യത്തോടും വിശ്വസ്തതയോടും പ്രവർത്തിച്ചെങ്കിൽ മാത്രമേ എനിക്കു നിങ്ങളെ സഹായിക്കുവാൻ സാധിക്കുകയുള്ളൂ." ദേവത അപ്രത്യക്ഷയായി. ജാക്കു് ദേവതയിൽനിന്നും അറിഞ്ഞ അത്ഭുതകരങ്ങളായ ചരിത്രത്തെപ്പറ്റി ചിന്തിച്ചുകൊണ്ടു് അല്പസമയം അവിടെത്തന്നെ ഉറങ്ങിപ്പോയി.

സാധുവായ അമ്മ! അവരെന്തെല്ലാം സഹിച്ചിരിക്കണം! ആകട്ടെ ആ ഭയങ്കരരാക്ഷസനെ വേണ്ടവണ്ണം ശിക്ഷിച്ചു് എന്റെ അമ്മയെ തൃപ്തിപ്പെടുത്തുന്നതിനു്

ഞാൻ എന്തു ക്ലേശങ്ങളും സഹിച്ചു് എന്റെ കർത്തവ്യം
നിറവേററും.

ഈ നിശ്ചയത്തോടു് അയാൾ യാത്ര തുടൎന്നു. ഒട്ടു
വളരെ നടന്നതിനുശേഷം സന്ധ്യയുടെ മങ്ങിയ ഇരുളിൽ
അത്യന്തം രമണീയമായ ഒരു വലിയ കെട്ടിടം അയാളുടെ
ദൃഷ്ടിയിൽപെട്ടു. അയാൾ നേരെ കടന്നുചെന്നപ്പോൾ
വാതുക്കൽ നില്ക്കുന്നതായ ഒരു വൃദ്ധയെ കണ്ടിട്ടു് അന്നു
ത്തെ രാത്രിയിലെ ഭക്ഷണത്തിനും നിദ്രയ്ക്കും സൗകൎയ്യം
തരണമെന്നു് അവളോടപേക്ഷിച്ചു.

വൃദ്ധ വിരൂപയും കഠിനചിത്തയും സൂക്ഷ്മദൃഷ്ടി
നിയും ആയിരുന്നു എങ്കിലും അവൾ ഒരു ദുസ്സ്വഭാവിയാ
യിരുന്നില്ല. അയാളെ കണ്ടതിൽ അവൾക്കു് വളരെ അ
ത്ഭുതം തോന്നുകയും അയാളുടെ അപേക്ഷ യാതൊന്നും സാധി
ക്കത്തക്കതല്ലെന്നു പറഞ്ഞു് അവിടെനിന്നും അടിച്ചോടി
ക്കാൻ പല പ്രാവശ്യം ഒരുങ്ങുകയും ചെയ്തു. എന്നാൽ
സ്ഥിരചിത്തനായ ജായ്ക്കു് പിൻതിരിയാതെ നില്ക്കുന്നതു
കണ്ടു് വൃദ്ധയ്ക്കു് അല്പം അലിവുതോന്നിയിട്ടു് പറഞ്ഞു:—

"അയ്യോ! എന്റെ പാവപ്പെട്ട കുട്ടീ! നിന്നെ അക
ത്തുകൊണ്ടുപോകുവാൻ എനിക്കു ധൈൎയ്യമില്ല. എന്റെ
ഭൎത്താവു ഒരു ദുഷ്ടനായ ഭയങ്കരരാക്ഷസനാണു്. അദ്ദേ
ഹം നിത്യവും വേട്ടയ്ക്കുപോയി മനുഷ്യരെ ഭക്ഷണത്തി
നായി കൂട്ടിക്കൊണ്ടുവരുന്നു. അദ്ദേഹത്തിന്റെകൂടെ ഇരു
ന്നു ഭക്ഷണം കഴിക്കുവാനല്ല. എന്നാൽ അവരെ ഭക്ഷിക്കു
വാനാണു്. അദ്ദേഹം മിക്കവാറും മനുഷ്യമാംസംകൊ
ണ്ടാണു് ജീവിക്കുന്നതു്. ഒരുദിവസം അതിനു മുടക്കം

ഉണ്ടായാൽ വിധമൊക്കെ മാറും. ഇതും തടിയനായ ഒരു മനുഷ്യനെ പിടികൂടാനായി വെളിയിൽ പോയിരിക്കുയാണു്. അയാളെ കിട്ടിയില്ലെങ്കിൽ പകരം ഇന്നത്തെ ഭക്ഷണത്തിനു് നീ തന്നെ ആയിരിക്കും ഉപയോഗപ്പെടുന്നതു്.”

വീട്ടുടമസ്ഥന്റെ ചരിത്രംകേട്ടു് ജാക്കു് വളരെ ഭയപ്പെട്ടു. അയാളുടെ ആഗമനം അടുത്തുവരുന്നതോർത്തോർത്തു് അയാളുടെ ഭയം വർദ്ധിച്ചു. അവനു വളരെ ക്ഷീണവും വിശപ്പും ഉണ്ടായിരുന്നുവെങ്കിലും ദേവതയുടെ ശാസനയോർത്തു് ധൈര്യം അവലംബിച്ചു, അകത്തുകൊണ്ടുപോയി എന്തെങ്കിലും ഭക്ഷണംനൽകി അന്നത്തെരാത്രി രഹസ്യമായി അവിടെ പാർപ്പിക്കണമെന്നു് വീണ്ടും വൃദ്ധയോടപേക്ഷിച്ചു. മനസ്സാന്തരപ്പെട്ട വൃദ്ധ . അനുമതി നൽകി അവനെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. വിശാലമായ ഒരു ഹാളിൽ കട്ടിലുപോലുള്ള വലിയ കസേരകളും പറപോലുള്ള കപ്പുകളും സൂക്ഷിച്ചിരിക്കുന്നതുകൂടാതെ ഒരു മേശപ്പുറത്തു് ഒരു വലിയ കത്താലി ഇരുന്നതിനെ ചൂണ്ടിക്കാണിച്ചിട്ടു് ആ വൃദ്ധ പറഞ്ഞു. “അതു് എന്റെ ഭർത്താവിന്റെ പല്ലിന്റെ ഇടകൾ കുത്താനുള്ള സാധനമാണു്” വീണ്ടും പല അറകളുംകടന്നു് അവസാനമുള്ള ഒരു മുറിയിൽ ചെന്നപ്പോൾ ഒരു കൂടിന്റെ മുൻവശം അയാൾ കണ്ടു. അതിൽ രണ്ടോ മൂന്നോ ആളുകൾ നിലവിളിച്ചുകൊണ്ടു് ഇരിക്കുന്നുണ്ടു്. ബുദ്ധിമുട്ടുകാലത്തേക്കു് രാക്ഷസൻ കൊണ്ടുവന്നു സൂക്ഷിച്ചിട്ടുള്ള അയാളുടെ ഭക്ഷണപദാർത്ഥങ്ങളാണു് അവർ. ഇതുകണ്ടു ജാക്കു് മരവി

ച്ചുപോയെങ്കിലും ധൈര്യംവിടാതെ അയാൾ വൃദ്ധയുടെ പിന്നാലെ അടുക്കളയിലേയ്ക്കു പോയി. ജ്വലിച്ചുകൊണ്ടിരുന്നതായ അടുപ്പിന്നുസമീപം ചൂടുള്ള പല ഭക്ഷ്യപദാൎത്ഥങ്ങളും കാണപ്പെട്ടു. വൃദ്ധ അവയിൽ രുചികരങ്ങളായ പലതും അവന്നു നൽകി. തലേദിവസംമുതല്ക്കു അത്താഴപ്പട്ടിണികിടന്നും അന്നുമുഴുവൻ ഒരു പുതിയ ലോകത്തു് അലഞ്ഞുതിരിഞ്ഞു് പല ഭയങ്കരകഥകളും കേട്ടറിഞ്ഞും തീരെ ക്ഷീണിച്ച ജാക്കിന്നു് തൃപ്തികരമായ ഭക്ഷണംകഴിഞ്ഞപ്പോൾ തോന്നിയ പരമാനന്ദം ഏവംവിധമെന്നു നമുക്കൂഹിക്കാമല്ലോ.

ഒട്ടനവധി പെരുമ്പറകൾ അടിക്കുന്നതുപോലെ ഒരു ശബ്ദം അവൎക്കു കേൾക്കാറായി. ഭയപ്പെട്ടു് പെട്ടെന്നു ചാടി എഴുനേററ വൃദ്ധ അമ്പരപ്പോടെ ജാക്കിനോടു പറഞ്ഞു:--

"അതാ എന്റെ ഭൎത്താവു വരുന്ന ശബ്ദം കേൾക്കുന്നു."

"നിങ്ങളുടെ ഭൎത്താവു വീട്ടിൽവരുമ്പോഴൊക്കെ പെരുമ്പറമുഴക്കിക്കൊണ്ടാണൊ വരാറുള്ളതു്" എന്നു് അയാൾ ചോദിച്ചു.

"എന്തു പെരുമ്പറ? അദ്ദേഹത്തിനു പെരുമ്പറ മുഴക്കേണ്ട ആവശ്യമില്ല. എന്റെ പ്രിയതമന്റെ ശ്വാസോച്ഛ്വാസശബ്ദമാണു് നീ കേൾക്കുന്നതു്" എന്നവൾ മറുപടിപറഞ്ഞു.

പത്തമ്പതു കുതിരകൾ ഒരുമിച്ചു നടന്നാൽ ഉണ്ടാകാറുള്ള കുളമ്പടിശബ്ദംപോലെ രാക്ഷസന്റെ കാൽപ്പെരുമാററം അടുത്തടുത്തു വരുന്നതായും ഒടുവിൽ ആ ഉഗ്രൻ

കെട്ടിടം മുഴുവനും കുലുങ്ങത്തക്കവിധത്തിൽ വാതലിൽ ഒരു കൊട്ടുകൊട്ടുന്ന ശബ്ദവും അവർ കേട്ടു.

"അയ്യോ! അദ്ദേഹം വലിയ കോപത്തോടെയാണു് ഇന്നു മടങ്ങുന്നതു്. നിന്നെ കാണുകയാണെങ്കിൽ നമ്മെ രണ്ടുപേരേയും ഉടൻ കൊന്നുകളയുമെന്നുള്ളതിനു സംശയമില്ല. ഞാൻ എന്താണു ചെയ്യുക" എന്നവൾ ഏറ്റവും പരിഭ്രമത്തോടെ പറഞ്ഞു.

തന്റെ പിതാവിന്റെ ഘാതകനും മാതാവിന്റെ കഷ്ടതകൾക്കു കാരണഭൂതനുമായ രാക്ഷസനെ നേരിൽ കാണ്മാനുള്ള അത്യുത്സാഹത്തോടെ ധൈര്യമവലംബിച്ചു കൊണ്ടു്, "എന്നെ അടുക്കളയുടെ വല്ല മൂലയിലും മറയ്ക്കുക" എന്നവളോടപേക്ഷിച്ചതുപോലെ അവൾ ഉടൻ പ്രവർത്തിച്ചു. വൃദ്ധ നേരെചെന്നു വാതൽ തുറന്നുകൊടുത്തപ്പോൾ രാക്ഷസൻ അകത്തുകടന്നു.

"ഇവിടെ പുതിയ നരമാംസം മണക്കുന്നു." എന്നാണു് അവൻ ആദ്യം പറഞ്ഞതു്. അന്നത്തെ വേട്ടയിൽ യാതൊന്നും ലഭിക്കാഞ്ഞതിനാൽ അവനു വളരെ കോപവും നിരാശയും തോന്നിയിരുന്നു. അന്നു് അവന്റെ അന്വേഷണത്തിൽ ഭക്ഷണയോഗ്യനല്ലാതെ എല്ലും വെറും തോലിയും മാത്രം ശേഷിച്ച ഒരു കിഴട്ടുമനുഷ്യനെ മാത്രമേ അവിടെ ഒരു ചെറുകുടിലിൽ അവനു കാണ്മാൻ കഴിഞ്ഞുള്ളു. അവൻതന്നെ ഓടി രക്ഷപ്രാപിക്കയാണു ചെയ്തതു്. ഈ ഫലങ്ങളാൽ അവൻ വളരെ ക്രുദ്ധനായിട്ടാണു് കാണപ്പെട്ടതു്.

"നല്ല മാംസം മണക്കുന്നു." എന്നവൻ വീണ്ടും പറഞ്ഞു. ജായ്ക്കിനെയാണു് മണക്കുന്നതെന്നു് വൃദ്ധയ്ക്കു് നല്ല

ത്തുപോലെ അറിയാമായിരുന്നു. എന്നാൽ അവനെ ഏതു
വിധവും രക്ഷിക്കണമെന്നുള്ള അതിമോഹത്താൽ "കൂട്ടിൽ
കിടക്കുന്ന മനുഷ്യരുടെ മണമായിരിക്കണം" എന്നു് അവ
ന്റെ ഭാൎയ്യ പറഞ്ഞു. അവനെ അവന്റെ വിചാരത്തിൽ
നിന്നും തെററിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി അവർ
പെട്ടെന്നു പോയി ആഹാരമെല്ലാം കൊണ്ടുവന്നുവച്ചു.

എന്നിട്ടും "മനുഷ്യമാംസം മണക്കുന്നു" എന്നുള്ള പ
ല്ലവി അവൻ ആവൎത്തിച്ചു. വിശപ്പുണ്ടായിരുന്നതുകൊണ്ടു
പെട്ടെന്നു് അവന്റെ ശ്രദ്ധ ആഹാരത്തിൽ പതിഞ്ഞു.
അവൻ മനുഷ്യരെക്കൂട്ടിലടച്ചു സൂക്ഷിച്ചിരുന്നതു് ഒരു വിരു
ന്നിനുള്ള വട്ടംകൂട്ടാണെന്നും അപ്പോഴത്തെ അവന്റെ ആ
ഹാരംതന്നെ ആട്ടിന്റെ രണ്ടുമൂന്നു കാലുകളും അതുപോ
ലുള്ള മററുചില ജന്തുക്കളുടെ അവയവങ്ങളും ആണെന്നും
ജായ്ക്കിനു ബോദ്ധ്യംവന്നു. രാക്ഷസൻ അവയെല്ലാം ഒന്നോ
ടെ വിഴുങ്ങീട്ടു് അവന്റെ കസാലയിൽ ചാരികിടന്നുകൊ
ണ്ടു് അവന്റെ ഭാൎയ്യയെ വിളിച്ചു് "എന്റെ പിടക്കോഴി
യെ കൊണ്ടുവരിക" എന്നുപറഞ്ഞു. ഉടൻതന്നെ ഒരു
നല്ല പിടക്കോഴിയെ അവൾ കൊണ്ടുവന്നുകൊടുത്തു. ഇതെ
ല്ലാം ഒളിഞ്ഞുനോക്കിക്കൊണ്ടിരുന്ന ജായ്ക്ക് വിചാരിച്ചതു്
അവൻ ആ കോഴിയെയും തിന്നാൻപോകുന്നുവെന്നാണു്.
"മുട്ട ഇടുക" എന്നു് രാക്ഷസൻ അലറിയപ്പോൾ മുട്ടയുടെ
ആകൃതിയുള്ള ഒരു സ്വൎണ്ണക്കട്ടി ആ കോഴിയിട്ടു. "മുട്ട
ഇടുക" എന്നു വീണ്ടും അവൻ അലറുകയും ആദ്യത്തേതി
നെക്കാൾ ഒരു വലിയ സ്വൎണ്ണമുട്ട ആ കോഴി വീണ്ടും ഇടു
കയും ചെയ്തു.

അവന്റെ ഭാര്യ, ഭൎത്താവിനെ കോഴിയുമായി വിനോദിക്കാൻ വിട്ടിട്ടു് ഉറക്കത്തിനു പൊയ്ക്കഴിഞ്ഞു. കുറെനേരംകൊണ്ടു് രാക്ഷസൻ ഒട്ടനവധി സ്വർണ്ണമുട്ടകൾ കോഴിയെക്കൊണ്ടിടുവിച്ചതിനുശേഷം അവനും കസാലയിൽക്കിടന്നു തന്നെ ഉറക്കമാരംഭിച്ചു. ഭയങ്കരമായ അവന്റെ കൂർക്കംവലി യുദ്ധക്കളത്തിലെ കാഹളശബ്ദംപോലെ മുഴങ്ങി. ഉറക്കത്തിൽപോലും അവൻ അന്നു് അസാധാരണമായി "നരമാംസം മണക്കുന്നു" എന്നു മുറുമുറുത്തു.

സമയമായെന്ന ബോദ്ധ്യത്തോടെ ജാക്കു് പതുക്കെ പുറത്തുവന്നു മുട്ടയുടെ പുറത്തുനിന്നും ആ കോഴിയെ അപഹരിച്ചു് ഒട്ടുംതന്നെ ശബ്ദം പുറപ്പെടുവിക്കാതവണ്ണം അതിനെ പിടിച്ചുകൊണ്ടു് അവൻ വെളിയിലേക്കു നടന്നു. കതകുതുറന്നാൽ ശബ്ദംകേൾക്കുമെന്നു വിചാരിച്ചു് അവൻ ജനാലയിൽക്കൂടിയാണു് പുറത്തു ചാടിയോടിയതു്. നടന്നു നടന്നു് അവൻ പഴയ വൃക്ഷത്തെ സമീപിക്കയും അവസാനം വൃക്ഷച്ചുവട്ടിൽ ഉള്ള അവന്റെ വീട്ടിൽ എത്തുകയും ചെയ്തു. വ്യസനാക്രാന്തയായ അവന്റെ മാതാവിനു് അവനെ വീണ്ടും കണ്ടതുകൊണ്ടും, അവൻ കൊണ്ടുവന്ന വിലപിടിച്ച സാധനത്തെപ്പറ്റി അവൻതന്നെ പറഞ്ഞു് അറിഞ്ഞതുകൊണ്ടും ഉണ്ടായ സന്തോഷം വർണ്ണിക്കാവുന്നതല്ല.

"മുട്ട ഇടുക" എന്നു് അവൻ പറഞ്ഞപ്പോൾ അത്യന്തം അനുസരണയോടുകൂടി ആ കോഴി പുതിയ യജമാനന്റെ ആജ്ഞാനുസരണം മുറയ്ക്കു് സ്വർണ്ണമുട്ടകളും ഇട്ടുതുടങ്ങി.

കുറെക്കാലത്തേയ്ക്കു് ജാക്കും അയാളുടെ അമ്മയും സുഖമായി കഴിഞ്ഞുകൂടി. അവരുടെ സുഖജീവിതത്തിനും സൌഖ്യത്തിനും വേണ്ട ദ്രവ്യം അവർക്കു ലഭിച്ച കോഴി

യുടെ സ്വർണ്ണമുട്ടകൊണ്ടു് സുഖമായുണ്ടായി. എങ്കിലും ദേവതയുടെ കൾനമായ ഉപദേശംകൊണ്ടല്ലായിരുന്നുവെങ്കിൽ ആ അത്ഭുതവൃക്ഷത്തെപ്പററിയുള്ള സ്മരണതന്നെ ജാക്കിനുണ്ടാവുകയില്ലായിരുന്നു. അയാളുടെ പ്രധാന കൎത്തവ്യം അയാൾ ഇനിയും നിവൎത്തിച്ചിട്ടില്ല. അവരുടെ ദാരിദ്ര്യം മാറിയെന്നല്ലാതെ ദേവതയുടെ ഉപദേശാനുസരണം അയാൾ ചെയ്യേണ്ടതു ചെയ്തുതീൎത്തിട്ടില്ല. അയാളുടെ പിതാവിനെ മൃഗീയമാംവണ്ണം വധിച്ചു് സകല സ്വത്തുക്കളും കവൎച്ച ചെയ്ത രാക്ഷസനെ വഴിയാംവണ്ണം ശിക്ഷിച്ചു് അവനെ സംഹരിക്കാഞ്ഞാൽ സ്വൈരമില്ലെന്നുള്ള ദേവതയുടെ ഉപദേശം അക്ഷരംപ്രതി അനുഷ്ഠിക്കാൻതന്നെ ജാക്കു തീരുമാനിച്ചു. അയാൾ അമ്മയുടെ അനുവാദം ആവശ്യപ്പെട്ടു.

വീണ്ടും ജാക്കു് അത്ഭുതവൃക്ഷത്തിലേയ്ക്കു പോകണമെന്നാവശ്യപ്പെട്ടപ്പോൾ വിധവയായ മാതാവു് അയാളുടെ ആഗ്രഹത്തെ തടയാൻ പല പണികളുമെടുത്തു. പക്ഷേ, ദേവതയുടെ പരമാൎത്ഥചരിത്രം മാതാവിനെ അറിയിക്കുവാൻ അവകാശ നിവൃത്തിയില്ലായിരുന്നതുകൊണ്ടു അനുസരിക്കാതെ നിൎബന്ധമായിത്തന്നെ അയാൾ വൃക്ഷത്തിലേയ്ക്കു പുറപ്പെട്ടു.

രാക്ഷസന്റെ ഭാൎയ്യ അയാളെ വീണ്ടുംകാണുമ്പോൾ അറിയാതിരിക്കത്തക്കവണ്ണം ദേഹമെല്ലാം ചായംതേച്ചും കൃത്രിമവസ്ത്രങ്ങൾധരിച്ചുമാണു് ഈ പ്രാവശ്യം ജാക്കു യാത്രയായതു്. മുമ്പിലത്തേമാതിരി തളൎന്നു വളരെശ്രമപ്പെട്ടു് അയാൾ രാക്ഷസസദനത്തിൽ ചെന്നുചേൎന്നു. ഈ പ്രാവശ്യം അകത്തു് പ്രവേശനം ലഭിക്കുന്നതിനു് അത്ര എളുപ്പമല്ലായിരുന്നു. കുറെ മുമ്പു് ഒരു സാധുയുവാവിനു് വൃഥാ അഭയംനൽകിയതു

നിമിത്തം അവൻ രാക്ഷസന്റെ വാത്സല്യനിധിയായിരുന്ന കോഴിയെ തട്ടിക്കൊണ്ടുപോവുകയും വിവരമറിഞ്ഞു രാക്ഷസൻ അവരെ ഭയങ്കരമായി ശിക്ഷിക്കയും ചെയ്തിരുന്നു. ഈവിവരം അവർ ജാക്കിനോടു തുറന്നുപറഞ്ഞു. അയാൾ വന്നതുപോലെ മടങ്ങിപ്പോകാൻതന്നെ തീൎത്തുകല്പിച്ചു. അവരെ ആരോ പററിച്ചതിൽ. അയാൾ വളരെ വ്യസനം പ്രകാശിപ്പിക്കയും തന്നെ സംബന്ധിച്ചിടത്തോളം അങ്ങനെയൊന്നും ഉണ്ടാവുകയില്ലെന്നു ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. വീണ്ടും അയാൾക്കു പ്രവേശനം ലഭിക്കുകയും സുഖമായ ഭക്ഷണം അവർ കൊടുക്കയും ചെയ്തു.

ആദ്യപ്രാവശ്യത്തെമാതിരി രാക്ഷസൻ മടങ്ങിവരുന്ന ശബ്ദം കേട്ട ജാക്കിനു സംഗതി മനസ്സിലായെങ്കിലും അയാൾ പുതിയ ആളാണെന്നറിയിക്കാൻ വൃദ്ധയോടു പഴയ പോലെ ചോദ്യങ്ങൾ പലതും നടത്തി.

“അവിടെ കമഴ്ത്തിയിരുന്ന ഒരു വലിയപാത്രം ചൂണ്ടികാണിച്ചിട്ട് അതിൽ ഒളിച്ചുകൊള്ളുക. ക്ഷണംവേണം” എന്ന് രാക്ഷസഭാൎയ്യ സംഭ്രമത്തോടെ പറഞ്ഞതുപോലെ അവൻ ഒളിച്ചു.

ഈ തവണ രാക്ഷസൻ വളരെ സന്തോഷവാനായിട്ടാണ് മടങ്ങിയെത്തിയത്. അവനു മൂന്നു വഴിയാത്രക്കാരെയും അവരുടെ കൈവശമുണ്ടായിരുന്ന സ്വത്തും ലഭിച്ചു. അതിനെയെല്ലാം വഴിയരികിലുള്ള ഒരു ഗുഹയിൽ ഒളിച്ചിട്ടാണു മടങ്ങിയത് പതിവുപോലുള്ള ഭക്ഷണത്തിനുശേഷം അവൻ പലകാലമായി കൊള്ളചെയ്ത് സൂക്ഷിച്ചിരുന്ന ദ്രവ്യം പതിവുപോലെ അന്നും കണ്ടാനന്ദിക്കുന്നതിനായി ഒരു മുറി തുറക്കുവാൻ ഭാൎയ്യയെ വിളിച്ചു പറഞ്ഞു. അവൾ ഒരു മുറിതുറന്നു രണ്ടു വലിയ പണസഞ്ചികൾ അവന്റെ മുമ്പിൽ വലിച്ചിഴച്ചുകൊണ്ടുവന്നിട്ടു. ഒന്നുനിറയെ സ്വൎണ്ണ

നാണയങ്ങളും മന്നിൽ വിലയേറിയ പലതരം രത്നങ്ങളും ആയിരുന്നു. ഭാര്യയുടെ കഴുത്തിക്കുപിടിച്ചു് ഒരു തള്ളു തള്ളിയിട്ടു് "പൊയ്ക്കോ, നിനക്കിനി പോയുറങ്ങാം" എന്നു് അവൻ അലറി. സാധുവായ അവൾക്കു്. ഉറങ്ങുവാൻ പൊയ്ക്കൊള്ളുന്നതിനു ലഭിച്ച അനുജ്ഞ വലിയ ഉപകാരമായി തോന്നി.

എന്നിട്ടു്, അവൻ നാണയങ്ങൾ "ഒന്നു്, രണ്ടു്, മൂന്നു്, നാലു്" എന്നിങ്ങനെ നൂറുവരെയും "നൂററിഒന്നു്, നൂററിരണ്ടു്" എന്നുവരെയായപ്പോൾ അഞ്ഞൂററിഎൺപത്തു്, അഞ്ഞൂററിഎൺപത്തൊന്നു്" എന്നിങ്ങനെ എണ്ണി ഉറക്കംകൊണ്ടു് അവന്റെ തല ആടിത്തുടങ്ങി. അഞ്ചുമിനിട്ടിനകം അവൻ ഗാഢനിദ്രയെ പ്രാപിച്ചു.

ശബ്ദം വല്ലതും ഉണ്ടാകാതെ ജാക്കു് സാവധാനത്തിൽ പുറത്തുവന്നു് അഴിഞ്ഞുകിടന്നിരുന്ന നിധിസഞ്ചികൾ രണ്ടും മുറുകെ കെട്ടി ആ ഭാരമേറിയ സഞ്ചികൾ രണ്ടും വഹിച്ചുംകൊണ്ടു യാത്രതുടങ്ങി. വാതലിനു സമീപമെത്തിയപ്പോൾ രാക്ഷസന്റെ കസാലക്കീഴിൽ കിടന്നിരുന്ന ഒരു ചെറിയ പട്ടി മുറുമുറുത്തുകൊണ്ടു ചാടിവീണു. ഭാഗ്യംകൊണ്ടു് ജാക്കു് ആഹാരംകഴിച്ചുകൊണ്ടിരുന്നപ്പോൾ രാക്ഷസൻ പട്ടിക്കു കൊടുക്കുന്നതുകേട്ടു് അവൻ കഴിച്ചുകൊണ്ടിരുന്ന എല്ലോടുകൂടിയ ഇറച്ചിക്കഷണം ഉടുപ്പിന്റെ പോക്കററിൽ സൂക്ഷിച്ചിരുന്നതെടുത്തു് പട്ടിക്കിട്ടുകൊടുത്തു. സമയോചിതമായ ആ പ്രവൃത്തികൊണ്ടു് അവൻ രക്ഷപ്പെട്ടു. പട്ടി എല്ലിനോടടുത്തപ്പോൾ രാക്ഷസൻ ഒന്നുരണ്ടു പ്രാവശ്യം കസാലയിൽ കിടന്നു തിരിയുകയും പിരിയുകയും ചെയ്തു എങ്കിലും ഉണർന്നില്ല.

ഇങ്ങനെ രണ്ടാമത്തെ പ്രാവശ്യവും ജാക്കു് രാക്ഷസനെ തോല്പിച്ചു് അവൻറ ഭണ്ഡാഗാരവുമായി വീട്ടിൽ മടങ്ങി എത്തി.

പുത്രന്റെ വേർപാടിൽ വ്യസനാക്രാന്തയായ വിധവ മിക്കവാറും ജീവിതസുഖമുപേക്ഷിച്ചു കിടക്കയെ ആലംബമാക്കിയിരിക്കയായിരുന്നു. പുത്രൻ സുരക്ഷിതമായി മടങ്ങിയെത്തിയതു കണ്ടപ്പോൾ ആ സാധുവിനു് അത്യന്തം ആശ്വാസമുണ്ടായി.

ജാക്കു് അവൻറ ചെറുകുടിൽ എടുപ്പിച്ചുകളഞ്ഞു് തൽസ്ഥാനത്തു് ഒരു നല്ല വലിയ ഭവനം നിർമ്മിച്ചു മാതാവുമായി സസുഖം വാണു. എന്നാൽ സ്വസ്ഥമനായി അവിടെ കഴിഞ്ഞുകൂടുവാൻ അവനു മനസ്സുതോന്നിയില്ല. ദേവതയുടെ നിയോഗമനുസരിച്ചു് അവന്റെ കർത്തവ്യനിർവ്വഹണത്തിനുമുമ്പു് "അവനു് എങ്ങനെ സ്വസ്ഥതയുണ്ടാകും? ഇരു പ്രാവശ്യം അവൻറ ഉദ്യമം മാതാവിനെ അറിയിച്ചില്ല, അറിയിച്ചാൽ നിശ്ചയമായും അവർ ഉടനെ അവനെ തടയുമെന്നു വിശ്വാസമുണ്ടായിരുന്നു. ഒരു പ്രഭാതത്തിൽ അവൻ മൂന്നാമത്തെ പ്രാവശ്യം യാത്ര പുറപ്പെട്ടു. രണ്ടുപ്രാവശ്യം അബദ്ധം പററിയ രാക്ഷസപത്നി ഇക്കുറി അവനു് യാതൊരു പ്രകാരത്തിലും പ്രവേശനം അവിടെ അനുവദിച്ചില്ല. കഴിഞ്ഞ രണ്ടുപ്രാവശ്യത്തെയും ആകൃതിയിലല്ലായിരുന്നു ജാക്കിൻറ പുറപ്പാട്. അതുകൊണ്ടു് അവർ അവനെ അശേഷം മനസ്സിലാക്കിയതുമില്ല. നിരന്തരമായ പ്രാർത്ഥനകൊണ്ടു് സാധുവായ വഴിപോക്കനിൽ അനുകമ്പതോന്നി അവനെ അകത്തു പ്രവേശിപ്പിച്ചു് ആഹാരംകൊടുത്തു മറച്ചുവെച്ചപ്പോഴേയ്ക്കും രാക്ഷസനും അവിടെ വന്നുചേർന്നു.

"പുത്തുമാംസംമണക്കുന്നു" എന്നാവൎത്തിച്ചാവൎത്തിച്ചു പറഞ്ഞുകൊണ്ടു് രാക്ഷസൻ അവിടെയെല്ലാം ചുററിനടന്നു, പരിശോധിച്ചു. ഇത്തവണ വൃദ്ധ ജാക്കിനെ ഒരു ചാക്കിൽകെട്ടി നെല്ലുചാക്കുകളുടെ കൂട്ടത്തിൽ ഇട്ടിരുന്നതുകൊണ്ടു് രാക്ഷസൻെറ ദൃഷ്ടിയിൽപെട്ടില്ല. വിശന്നുവന്ന രാക്ഷസൻ അന്നത്തെ ആഹാരത്തിനുപയോഗിച്ചതു മൂന്നു മകരമത്സ്യങ്ങളേയും ഉപ്പിട്ടു സൂക്ഷിച്ചിരുന്ന ഒരു തടിയൻ പന്നിയേയും ആയിരുന്നു. ഉപ്പിട്ടസാധനം ഉപയോഗിക്കയാൽ ക്രമത്തിലധികം ദാഹംതോന്നിയ രാക്ഷസൻ പതിവിലധികം മദ്യപിച്ചു. മദ്യം തലയ്ക്കുപിടിച്ചിട്ടു് ആനന്ദചിത്തനായ അവൻ ഉച്ചത്തിൽ പാടാൻതുടങ്ങി. രാക്ഷസൻ ഭാൎയ്യയെവിളിച്ചു് അവൻെറ വീണയെടുത്തു മേശപ്പുറത്തു വയ്പിച്ചു. തൽക്ഷണം ആ വീണ അതിമനോഹരങ്ങളായ ഗാനങ്ങൾ തന്നെത്താൻ പാടിത്തുടങ്ങി. രാക്ഷസൻ എണീററു് നൃത്തത്തിനാരംഭിച്ചു. വീണ വളരെ സാവധാനത്തിലും സ്വരം താഴ്ത്തിയുമാണു് പാടിയതു്. നൃത്തം ചെയ്തുചെയ്തു് അവൻെറ കൈകാലുകൾ കുഴഞ്ഞും ലഹരിയുടെ മത്തുകൊണ്ടു് കണ്ണുകൾ അടഞ്ഞും തറയിൽ അങ്ങനെ നെടുനീളത്തിൽ മറിഞ്ഞുവീണു് തൽക്ഷണം അവൻ ഉറങ്ങിപ്പോയി.

"ആ സുവൎണ്ണാവസരം ഇതുതന്നെ" എന്നു വിചാരിച്ചു് ചാക്കിനുള്ളിൽനിന്നും പുറത്തുവന്ന ജാക്കു് ആ വീണയെ കൈയിലെടുത്തു. മാന്ത്രികശക്തിയുണ്ടായിരുന്ന ആ വീണയെ അവൻ എടുത്തപ്പോൾ വീണ "യജമാനനേ! യജമാനനേ!" എന്നു നിലവിളിച്ചു. ഇതുകേട്ടു് രാക്ഷസൻ ചാടി എഴുന്നേല്ക്കുകയും ജാക്കു് വീണയോടുകൂടി ഓടിക്കളകയുംചെയ്തു. രാക്ഷസൻ അലറിക്കൊണ്ടു് അതിവേഗത്തിൽ അവനെ പിന്തുടൎന്നു.

"എടാ വിക്രമാ! നീയോ എന്റെ കോഴിയേയും പണസ്സഞ്ചികളേയും അപഹരിച്ചതു്! നീ ഇപ്പോൾ എന്റെ വീണയേയും തട്ടിക്കൊണ്ടോടുന്നുവോ? നില്ലു് നിന്നെ ഞാൻ പിടിക്കും. നിന്നെ ഞാൻ ജീവനോടെ ഭക്ഷിക്കും!"

"ആകട്ടെ, നീ എന്നെ പിടിക്കുമെങ്കിലല്ലേ ഉള്ളൂ." കോപാക്രാന്തനായ രാക്ഷസനു് ആ അവസ്ഥയിൽ ഓടുവാനോ കണ്ണുകൾ നേരെ കാണ്മാനോ കഴിയുന്നില്ലെന്നു ജാക്കിനറിയാമായിരുന്നു. അവൻ അതിവേഗത്തിൽ ഓടി അത്ഭുതവൃക്ഷത്തിന്റെ അഗ്രത്തെത്തി. പൊട്ടുന്നതുപോലെ വ്യസനകരമായ പാട്ടുപാടിക്കൊണ്ടിരുന്ന വീണയുമായി വൃക്ഷത്തിന്റെ ചുവട്ടിലേയ്ക്കു് അവൻ ഒരൊററച്ചാട്ടം ചാടി. "നിറുത്തുക, മതി!" എന്ന ആജ്ഞ അവനിൽ നിന്നു പുറപ്പെട്ടപ്പോൾ പുതിയ യജമാനനെ അനുസരിച്ചു് ആ വീണ പാട്ടു നിറുത്തുകയും ചെയ്തു.

രാക്ഷസൻ അത്ഭുതവൃക്ഷത്തിന്റെ അഗ്രത്തെത്തിയപ്പോഴേയ്ക്കും ജാക്കു് അവന്റെ വീട്ടിന്റെ വാതുക്കൽ എത്തി "അമ്മാ! അമ്മാ! ഇതാ ഒരു നേരംപോക്കു്, വേഗം വരിക!" എന്നു് ഉറക്കെ വിളിച്ചു. പുത്രന്റെ വരവു പ്രതീക്ഷിച്ചു് കാത്തിരുന്ന മാതാവു് പുറത്തുവന്നപ്പോൾ കണ്ട കാഴ്ച അത്ഭുതമായിരുന്നു. കരയുന്ന വീണയുമായി പുത്രൻ വൃക്ഷച്ചുവട്ടിലും അവനെ ഭസ്മീകരിക്കാനെന്നവണ്ണം വൃക്ഷത്തിന്റെ അഗ്രത്തു രാക്ഷസൻ അലറിക്കൊണ്ടു നില്ക്കുന്നതായിട്ടും ആണു് അവൾ കണ്ടതു്.

ഒരു നിമിഷംപോലും പാഴാക്കാതെ ഒരു കോടാലി മാതാവിനെക്കൊണ്ടു വരുത്തിയതു വാങ്ങി അവൻ വൃക്ഷത്തിന്റെ ചുവട്ടിൽ ഊക്കോടെ ഒരു വെട്ടുവെട്ടി. വൃക്ഷം

മറിഞ്ഞുവീഴുന്നതിനു മുമ്പേ അതിന്റെ ചുവട്ടിലെത്താനായി രാക്ഷസൻ കുന്നലറി. ജാക്കു് രണ്ടാമതും വെട്ടി. വൃക്ഷം ഒരു പൊട്ടലോടുകൂടി ഒന്നു കുലുങ്ങി. രാക്ഷസൻ ഒരുനിമിഷം ഒന്നു നിന്നിട്ടു് വൃക്ഷത്തിന്റെ അലച്ചിലിൽ പെട്ടുകലുങ്ങി. ജാക്കു് മൂന്നാമതും വെട്ടി. അതാ, ആ വൃക്ഷം ഒടിഞ്ഞു ലോകം നടുങ്ങുമാറുള്ള ഒച്ചപ്പാടുകൂടി നിലംപതിച്ചു. ഭീമാകാരനായ ആ രാക്ഷസൻ തലപൊട്ടി, എല്ലൊടിച്ചു്, കൈകാലുകൾ തകൎന്നു്, ജീവൻ വെടിഞ്ഞിരിക്കുന്നതായി കണ്ട ജാക്കു് അവന്റെ അമ്മയോടു് ധൈൎയ്യമായി അടുത്തുചെന്നു നോക്കുവാനപേക്ഷിച്ചു. അപ്പോഴാണു് വിധവയ്ക്കു് അവിടെ മരിച്ചുകിടക്കുന്നതു് അവളെ നശിപ്പിച്ച രാക്ഷസനാണെന്നു ബോദ്ധ്യമായതു്. അടുത്തക്ഷണത്തിൽ ആ ഉത്തമദേവത അവിടെ പ്രത്യക്ഷീഭവിച്ചു സകലതും വിസ്തരിച്ചു പറഞ്ഞു. ജാക്കിന്റെ മാതാവിനെ അറിയിച്ചു.

"ജാക്കു് ധൈൎയ്യവാനും ഉത്തമനുമായ ഒരു സൽസ്വഭാവിയാണു്. അവൻ അവന്റെ അപ്പനു യോജിച്ച പുത്രൻതന്നെ. വിചാരഹീനൻ എന്ന പേരിന്നിനി അവൻ അൎഹനല്ല. നിങ്ങളുടെ ഭാവിജീവിതത്തിന്നു് ഇപ്പോൾ വേണ്ട സ്വത്തുണ്ടു്. നിങ്ങൾ ലോകത്തിന്നു് നന്മ ചെയ്യുക."

ദേവത അവരുടെ കയ്യിലിരുന്ന മാന്ത്രികവടികൊണ്ടു വീശിയപ്പോൾ അവിടെ മറിഞ്ഞുവീണു കിടന്നിരുന്ന അത്ഭുതവൃക്ഷം നിശ്ശേഷം കാണാതാവുകയും ദേവതതന്നെ അപ്രത്യക്ഷയാവുകയും ചെയ്തു.

# പിതാവും പുത്രിയും.

## മനോഹരകുമാരി

പണ്ടു് വളരെ കിഴക്കുള്ള ഒരു വമ്പിച്ച പട്ടണത്തിൽ കുബേരനായ ഒരു കച്ചവടക്കാരനുണ്ടായിരുന്നു. നിരവധി ദ്രവ്യത്തിന്റെയും ജംഗമസ്ഥാവരവസ്തുക്കളുടേയും ഉടമസ്ഥനായിരുന്ന ആ വത്തകന്റെ ഔദാൎയ്യത്താൽ നിത്യവും അയാൾക്കു് അനവധി അതിഥികളെ സൽക്കരിക്കേണ്ടിയിരുന്നു. അയാൾക്കു് ഉണ്ടായിരുന്ന ആറു സന്താനങ്ങളിൽ മൂന്നുപേർ സ്ത്രീകളും മൂന്നുപേർ പുരുഷന്മാരും ആയിരുന്നു. ആൺമക്കൾ മൂന്നുപേരും ഉന്നതകായന്മാരും സുപ്രസിദ്ധന്മാരും ആയിരുന്നു. പെൺമക്കളെല്ലാം വളരെ മനോഹരികളായിരുന്നുവെങ്കിലും എല്ലാററിലും ഇളയവളുടെ സൗന്ദൎയ്യാതിരേകത്താൽ വീട്ടിലുള്ളവരാലും നാട്ടുകാരാലും "മനോഹരകുമാരി"യെന്നായിരുന്നു അവൾക്കു നാമകരണം ചെയ്യപ്പെട്ടിരുന്നതു്. സൗന്ദൎയ്യംപോലെതന്നെ സൗശീല്യാദിഗുണങ്ങൾക്കും അവൾ ഒരു മാതൃകാകുമാരി തന്നെ ആയിരുന്നു. അവളുടെ മനോഹരമുഖകമലം സദാ സംതൃപ്തമായും പ്രസന്നമായും കാണപ്പെട്ടിരുന്നു. അവളുടെ വിനീതമായ പെരുമാററംകൊണ്ടു് അവൾ സകലരേയും ആകൎഷിച്ചിരുന്നുവെന്നു മാത്രമല്ല, എല്ലാവരും അവളെ അത്യന്തം സ്നേഹിച്ചു ലാളിക്കയും ചെയ്തിരുന്നു. വളൎന്നു പ്രായപൂൎത്തി ആയിട്ടും "മനോഹരകുമാരി"യെന്ന അവളുടെ ചെറുപ്പത്തിലെ പേരുതന്നെ അവൾക്കു സ്ഥിരപ്പെട്ടതുനിമിത്തം അവളുടെ മൂത്തസഹോദരികൾക്കു രണ്ടുപേൎക്കും അവളോടു് അളവററ അസൂയയ്ക്കു കാരണമായി.

മൂത്ത് സഹോദരികളെക്കാൾ മനോഹരകുമാരി ലാവണ്യവതി ആയിരുന്നുവെന്നു മാത്രമല്ല, കൂടുതൽ സൽസ്വഭാവിയും കൂടിയായിരുന്നുവെന്നുള്ളതിനു സംശയമില്ല. മൂത്ത സഹോദരികൾക്ക് അവരുടെ സൌന്ദര്യംകൊണ്ടും സ്ഥാനവലിപ്പംകൊണ്ടും വലിയ അഹംഭാവംതന്നെ ഉണ്ടായിരുന്നതുകൂടാതെ അവരിൽ എളിയവരോടു സഹകരിക്കുന്നതിനുതന്നെ അവർക്കു വൈമനസ്യവും ഉണ്ടായിരുന്നു. സമ്പൽ സമൃദ്ധമായ ഐശ്വര്യത്തിൽ മതിമറന്ന സഹോദരികളിൽ സമഭാവനയെന്ന ഗുണം തൊട്ടുതെറിച്ചിട്ടുപോലുമില്ലായിരുന്നതുകൊണ്ട് മററു പ്രഭുകുമാരികളോടുപോലും സംസാരിക്കുന്നതുതന്നെ അവർക്കു കുറച്ചിലായി തോന്നിയിരുന്നു. സമയം മുഴുവനും കളികൾക്കും വിനോദങ്ങൾക്കുമായി കഴിച്ചുപോന്നിരുന്ന സഹോദരികൾ അനുജത്തിയുടെ സൽപ്രവൃത്തികളിൽ സദാ ആക്ഷേപവർഷങ്ങൾ ചൊരിയുകയും അവളോട് മുള്ളുവാക്കുകൾ പറയുകയും പതിവായിരുന്നു. എപ്പോഴും ഗൃഹജോലികളിലും ചിത്രമെഴുത്ത് തയ്യൽപണി, മുതലായ ഇതരകലകളിലും ഏർപ്പെട്ടിരുന്ന അനുജത്തിയെ അവർ സമയം കിട്ടുമ്പോഴെല്ലാം നിന്ദിക്കുകൂടി ചെയ്തിരുന്നു. ഇതെല്ലാം സ്നേഹപൂർവ്വം സഹിച്ചും സൽഗുണസമ്പൂർണ്ണയായ മനോഹരകുമാരി കളങ്കരഹിതമായിട്ടുതന്നെ ജ്യേഷ്ഠത്തിമാരെ സ്നേഹിക്കയും അവരോടു പെരുമാറുകയും ചെയ്തുവന്നു. അവളെ ദുർമ്മുഖിയാക്കിക്കാണുന്നതിന് അവളുടെ സഹോദരികൾ എത്ര പണിപ്പെട്ടിട്ടും ഒരിക്കലും സാധിച്ചിട്ടില്ല.

മൂത്തസഹോദരികളുടെ പാണിഗ്രഹണകാംക്ഷികളായിവന്ന പലരേയും അവർ ഉപേക്ഷിക്കയും ഒരു പ്രഭുവിനെയോ, കുബേരനായ മാടമ്പിയേയോ അല്ലാതെ അവർ

ഭർത്താക്കന്മാരായി സ്വീകരിക്കുന്നതല്ലെന്നു ശപഥം ചെയ്യുകയുമുണ്ടായി. മനോഹരകുമാരിയേയും വിവാഹംചെയ്യുന്നതിനു പല ആലോചനകളും ഉണ്ടായി എങ്കിലും അവൾ അതിനു പ്രാപ്തയായിക്കഴിഞ്ഞിട്ടില്ലെന്നും കുറേക്കാലംകൂടി അവളുടെ അപ്പനെ ശുശ്രൂഷിച്ചു കഴിയുവാനാണു് ഇഷ്ടപ്പെടുന്നതെന്നുമാണു് അവൾ മറുപടി പറഞ്ഞുവന്നതു്.

വർത്തകകുബേരൻ ധനത്തിനേക്കാൾ കൂടുതലായി അയാളുടെ സന്താനങ്ങളേയാണു് സ്നേഹിച്ചിരുന്നതു്.

ഈ വിധം സുഖസുഷുപ്തിയിൽ ലയിച്ചിരിക്കവേ ആ കുടുംബത്തിനു് പൊടുന്നനവേ ഒരത്യാഹിതം നേരിട്ടു. അനവധി വിലപിടിച്ച കച്ചവടസാമാനങ്ങളുമായി അന്യരാജ്യത്തിലേക്കയച്ചിരുന്ന അയാളുടെ കപ്പലുകളിൽവെച്ചു് ഏററവും വലിയ "ഈററാലിയ" എന്ന കപ്പൽ കടലിൽ വച്ചു് ഒരു വലിയപാറയിൽ മുട്ടി നശിച്ചുപോയതായും കപ്പലിന്റെ കൊടിമരത്തിൽ മൂന്നുദിവസം തൂങ്ങിക്കിടന്നു് അതിലെ രണ്ടോ മൂന്നോ ഉദ്യോഗസ്ഥന്മാർമാത്രം രക്ഷപ്രാപിച്ചതായും, അപ്പോൾതന്നെ മറെറാരു കപ്പൽ കടൽക്കള്ളന്മാരുടെകയ്യിൽ അകപ്പെട്ടുപോയതായും മൂന്നാമതുണ്ടായിരുന്ന വേറൊരു കപ്പൽ ശത്രുക്കൾ പിടിച്ചടക്കിയതായും ഒരു പ്രഭാതത്തിൽ വർത്തകനും മക്കളും അറിയുവാനിടയായി. അനേകം അതിഥികളുടേയും പ്രിയപ്പെട്ട സന്താനങ്ങളുടേയും മദ്ധ്യത്തിൽ രുചികരങ്ങളായ പ്രഭാതഭക്ഷണങ്ങൾ കഴിച്ചു് സ്വസ്ഥചിത്തനായിരുന്ന നമ്മുടെ വർത്തകനു് പൊടുന്നനവേ സംഭവിച്ച കർണ്ണകഠോരമായ ഈ വാർത്ത എത്രമാത്രം അസ്വാസ്ഥ്യം ഉളവാക്കിയെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇതുകൊണ്ടും ആ ശുദ്ധഹൃദയനെ നേരിട്ട ആപത്തു് അവസാനിച്ചില്ല. "ആപത്തു

വരുമ്പോൾ ഒന്നിനുപിറകെ മറെറാന്നായി കൂട്ടത്തോടെ” എന്നപോലെ അയാൾ പട്ടണമദ്ധ്യത്തു് വിലയേറിയ കച്ചവടസാധനങ്ങൾ സൂക്ഷിച്ചിരുന്നതായ ഒരു വലിയ ഗുദാം കഴിഞ്ഞരാത്രി നിശ്ശേഷം വെന്തു വെണ്ണീറായതായും കരമാർഗ്ഗം ഒരുപാറം ഒട്ടകങ്ങളിൽ വില്പനക്കയച്ചിരുന്ന സാമാനങ്ങൾ ഒട്ടകങ്ങളോടുകൂടി ദുഷ്ടന്മാരായ മരു കരക്കള്ളന്മാർ ഒരു മണലാരണ്യത്തിൽവച്ചു പിടിച്ചടക്കിയതായും അറിവുകിട്ടി. ഇങ്ങിനെ ഒരു ചുരുങ്ങിയകാലംകൊണ്ടു് കുബേരപദവിയിൽനിന്നും ഒവരും കുചേലസമാനന്മാരായിത്തീരുവാനാണു് വിധി ആ കുടുംബത്തിനു വഴി തെളിച്ചുകൊടുത്തതു്.

പട്ടണത്തിലെ വർത്തകനും സന്താനങ്ങൾക്കും അവരുടെ അത്യുന്നതസൗധത്തിൽനിന്നും അടുത്തുള്ള ഒരു ഗ്രാമത്തിലെ ഒരു ചെറിയ കുടിലിലേക്കു താമസം മാറേണ്ടിവന്നുവെന്നറിയുമ്പോൾ അവിടെ അവർക്കു ലഭിക്കാവുന്ന സുഖസൗകര്യങ്ങൾ എത്രമാത്രമെന്നു് ഏറെക്കുറെ ഊഹിക്കാമല്ലോ. അനേകായിരം ജോലിക്കാരുടെ അധിപനായിരുന്ന വൃദ്ധനു് നിത്യവൃത്തി കഴിക്കുന്നതിനുതന്നെ പ്രിയപുത്രന്മാരുമായി അദ്ധ്വാനം ചെയ്യേണ്ടതായിത്തീർന്നു. സത്തുക്കളായിരുന്ന പുത്രന്മാർ അവരാൽ കഴിയുംവിധം എല്ലാം പിതാവിനെ നിഷ്കളങ്കമായി സഹായിച്ചു് ജീവിതസന്ധാരണത്തിനു വേണ്ടി ഉറരു സഹകരിക്കുകയും ചെയ്തു. എന്നാൽ അവരുടെ പ്രായമുള്ള സഹോദരികൾ രണ്ടുപേരും അവർക്കു നേരിട്ട വിപത്തുകളെപ്പററി സദാ പരിതപിച്ചും അപ്പോഴത്തെ ദാരിദ്ര്യജീവിതത്തിൽ അസുഖം പ്രകടിപ്പിച്ചും ഒന്നിലും തൃപ്തിയില്ലാത്തവരായി വൃദ്ധനും വ്യസനിതനുമായ പിതാവിനേയും സഹോദരന്മാരേയും കൂടുതൽ അസഹ്യചിത്തരാക്കി. താഴത്തെ

പ്രവൃത്തിയുംചെയ്യാതെ സദാസമയവും നിദ്രാദേവിയേത്ത ന്നെശരണം പ്രാപിച്ചുവന്ന ആ രണ്ടു സഹോദരികളുടെയും ഉദാസീനത ജീവിതത്തിൽ ഇളയസഹോദരിയായ മനോഹരകുമാരിക്കു കൂടുതൽ സങ്കടം തോന്നുകയാൽ ജ്യേഷ്ഠസഹോദരികളെ സന്തോഷിപ്പിക്കുവാൻവേണ്ടി കഴിയുംവിധമെല്ലാം പ്രവർത്തിക്കാതെയുമിരുന്നില്ല. എന്തെങ്കിലും വീട്ടുജോലികൾചെയ്തു പിതാവിനേയും സഹോദരന്മാരേയും സഹായിക്കുന്നതുതന്നെ ആക്ഷേപമെന്നു തോന്നിയസഹോദരികളുടെ അല്പതാല്പര്യനിമിത്തം വീട്ടുജോലികൾക്കായി മനോഹരകുമാരിക്കു കൂടുതൽ പ്രയത്നിക്കേണ്ടതായിട്ടുകൂടി വന്നു. ജോലിചെയ്തു തളർന്നു് വീട്ടിലേക്കു മടങ്ങിവരുന്ന പിതാവിനേയും സഹോദരന്മാരേയും വാത്സല്യപൂർവ്വംപെരിചരിച്ചു് ശുശ്രൂഷിക്കുമ്പോഴൊക്കെ മനോഹരകുമാരിയെ സുസ്മേരവദനയായിട്ടുതന്നെ കാണപ്പെടുന്നതുകൊണ്ടു് അവളുടെ പിതാവിനും സഹോദരന്മാർക്കും. അളവററ ചാരിതാർത്ഥ്യത്തിനു കാരണമായിരുന്നു. അവളുടെ ഗൃഹഭരണംകൊണ്ടും വൃദ്ധന്റേയും പുത്രന്മാരുടേയും അദ്ധ്വാനംകൊണ്ടും ഓരോ ദിവസം ചെല്ലുംതോറും അവർക്കു് സമൃദ്ധി വർദ്ധിച്ചുവന്നു.

ഒരു പ്രകാരത്തിൽ ഇപ്പോൾ വൃദ്ധനു വല്ലതെ സ്വസ്ഥതയുണ്ടു്. എന്തെന്നാൽ അയാൾ വർത്തകനായിരുന്നപ്പോൾ ഓരോ പ്രകാരത്തിലുള്ള മനോവിചാരങ്ങളാൽ അയാൾക്കു് ഒരിക്കലും സ്വസ്ഥമായി കഴിഞ്ഞുകൂടുന്നതിനോ സുഖമായി ഉറങ്ങുന്നതിനോ സാധിച്ചിരുന്നില്ല. ദിക്കുവാരം അയാളുടെ കപ്പലുകളേപ്പററിയും, കട്ടകങ്ങളെപ്പററിയും തന്റെ സമ്പത്തുകളെ കള്ളന്മാരിൽനിന്നും രക്ഷി

കേവാനുള്ള മാറ്റങ്ങളെപ്പററിയും ചിന്തിച്ചു ചിന്തിച്ചു് എപ്പോഴും അസഹ്യപ്പെട്ടു് അന്യചിന്തകൊണ്ടു് അലട്ടപ്പെടാതെ ഒന്നുറങ്ങുവാൻ അയാൾക്കു് കഴിഞ്ഞിരുന്നില്ല. ഇന്നാൾവരെ വേലചെയ്തുംകൊണ്ടുവന്ന അയാളുടെ സുഖസ്ഥിതിക്കു് ഭംഗപ്പെടുത്തുന്നതിനു യാതൊരു പ്രതിബന്ധവും നേരിട്ടിരുന്നില്ല. മനസ്സാക്ഷിയോടെ ഉത്തമരീതിയിൽ ജീവിച്ചുവന്ന വൃദ്ധന്റെ ഇന്നത്തെ സ്ഥിതിയിലും അയാളെപ്പററി അറിയാവുന്നവർക്കാർക്കുംതന്നെ യാതൊരു ബഹുമാനക്കുറവും ഉണ്ടായിട്ടുമില്ല.

എന്നാൽ അധികം താമസിയാതെതന്നെ അവരുടെ കുടുംബജീവിതത്തിനു് ഒരു വലുതായ മാററം സംഭവിച്ചു. ഒരു ദിവസം ഒരു പ്രധാന കാര്യത്തെക്കുറിക്കുന്ന ഒരു ലിഖിതവുംകൊണ്ടു് ഒരു ദൂതൻ അവരുടെ ചെറുഭവനത്തിന്റെ വാതുക്കൽ വന്നുചേർന്നു. ആ ലിഖിതംമൂലമായി അവർക്കെല്ലാവർക്കും ഉണ്ടായ സന്തോഷാതിരേകത്തെ വർണ്ണിക്കാതെ കാരണംതന്നെ പ്രസ്താവിക്കാം. കുറേമുമ്പു് സമുദ്രമദ്ധ്യേവച്ചു് അപകടത്തിൽപെട്ടു നശിച്ചുപോയെന്നു കേട്ടതായ കച്ചവടക്കപ്പൽ അല്പം അകലെയുള്ള ഒരു തുറമുഖത്തു് സുരക്ഷിതമായി എത്തിയിരിക്കുന്നുവെന്ന സന്തോഷവാർത്ത അടങ്ങിയ ലിഖിതമാണു് ആ ദൂതൻ അവിടെ എത്തിച്ചതു്. ഒരു ദിവസവും കളയാതെ അവിടെയെത്തി കപ്പലിനെ സ്വീകരിക്കുവാൻതന്നെ വൃദ്ധൻ ആഗ്രഹിച്ചു.

ആ ചെറുഗൃഹത്തിലുള്ള ഓരോരുത്തരുടേയും അപ്പോഴത്തെ മനോഭാവം എന്തായിരിക്കാം. പുത്രന്മാർ ഓരോരുത്തരും അവരുടെ ഭാവിപരിപാടികൾക്കു പ്ലാനിട്ടുതുടങ്ങി. മനോഹരകുമാരിക്കും വളരെ സന്തോഷമുണ്ടായി. അതു്

പക്ഷെ മററാതപ്രകാരത്തിലായിരുന്നില്ല. അവളുടെ അല്പനേരമേലാൽ സന്തോഷപ്രദമായിട്ടും ശാശ്വതമായിട്ടും കാണുമല്ലോ എന്നുമാത്രം വിചാരിച്ചാണ് അവൾ സന്തോഷിച്ചതു്. തന്റെ സുഖത്തിനേക്കാൾ കൂടുതലായി സന്താനങ്ങളുടെ സുഖത്തെ മനഃപൂർവം കാംക്ഷിച്ച വൃദ്ധന് വാത്സല്യത്തിൽ വളരെ സംതൃപ്തിയുണ്ടായി.

കപ്പലിൽനിന്നും മടങ്ങിവരുമ്പോൾ മക്കൾക്കോരോരുത്തർക്കും എന്തെല്ലാം പ്രത്യേക സമ്മാനങ്ങളാണു കൊണ്ടുവരേണ്ടതെന്ന് വൃദ്ധൻ ഓരോരുത്തരോടും ചോദിച്ചു. ഇതു കേട്ട മൂത്ത സഹോദരികൾ രണ്ടുപേരും കൂടെ വലിയ ലിസ്ററുകൾ തയ്യാറാക്കി പിതാവിനെ ഏല്പിച്ചു. അതിൽ പലതരം പട്ടുകൾ, സാരികൾ, ആഭരണങ്ങൾ, സംഗീതപ്പെട്ടികളും മററുമെല്ലാം പെട്ടിരുന്നു. അവരുടെ ലിസ്ററുകൾ കണ്ടപ്പോൾ വൃദ്ധന് അല്പം കുണ്ഠിതം തോന്നാതിരുന്നില്ല. അവരുടെ പോയ്പ്പോയ ഭാഗ്യമെല്ലാം അതുപോലെ തിരിച്ചുകിട്ടിയതുപോലെ അവർ ധരിച്ചതുകൊണ്ടാണ് വൃദ്ധന് വ്യസനം തോന്നിയതു്. നേരേമറിച്ച് ഒരൊററ കപ്പൽ മാത്രമേ കിട്ടിയതായി അറിവുപോലും ഉള്ളൂതാനും. ഏതായാലും വൃദ്ധൻ അവരെ സമാധാനപ്പെടുത്തി. തിരിച്ചു കിട്ടിയ കപ്പലിൽ തന്റെ പുത്രിമാരുടെ ആവശ്യാനുസരണമുള്ളവ വാങ്ങുന്നതിനു തക്കവണ്ണം ധനമുണ്ടായിരിക്കുമോ എന്നുപോലും വൃദ്ധൻ ഭയപ്പെടാതെയിരുന്നില്ല.

“എന്റെ മനോഹരകുമാരി, നീയെന്താണ് ആഗ്രഹിക്കുന്നതു്? കുഞ്ഞേ, പറയൂ, നിനക്കു ഞാൻ എന്താണു കൊണ്ടുവരേണ്ടതു്?”

"ഉപകാരം അപ്പാ, വളരെ ഉപകാരം. എനിക്കിനിയാതൊന്നും കൊണ്ടുവരേണ്ടതായിട്ടില്ല."

എന്നാൽ അവളുടെ മറുപടിയിൽ അവളുടെ പിതാവിനു് അല്പം വേദന തോന്നിയതായി അറിഞ്ഞ മനോഹരകുമാരി അവളുടെ അപ്പന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു് ആലിംഗനംചെയ്തുകൊണ്ടു പറഞ്ഞു:—

"അതേ അപ്പാ, എനിക്കു കൊണ്ടുവരേണ്ടതായിട്ടു ഒരു കാര്യമുണ്ടു്. ഞാൻ അത്യന്തം ഇഷ്ടപ്പെടുന്നതായ ഒരു സാധനം. എനിക്കു വളരെ കാണ്മാൻതോന്നുന്ന പുഷ്പങ്ങൾ നമ്മുടെ ഈ ചെറിയ തോട്ടത്തിൽ ഇല്ല. അപ്പൻ കഴിയുമെങ്കിൽ ദയവുചെയ്തു് എനിക്കു് ഒരു പനിനീറോസാപുഷ്പം കൊണ്ടുവരണമേ."

വാസ്തവത്തിൽ അവർ സമ്പത്തിനെപ്പററി അശേഷം ശൂന്യമാക്കിയിരുന്നില്ലെന്നു് അവളുടെ അപ്പനറിയാമായിരുന്നു. എന്നാൽ അവളുടെ ആവശ്യങ്ങൾകൊണ്ടു് ദുരാഗ്രഹികളായ അവളുടെ സഹോദരികളുടെ അത്യാവശ്യങ്ങൾക്കു വിഘ്നം വരുത്തരുതെന്നും അവർ വിചാരിച്ചു. അവളുടെ ബുദ്ധിശൂന്യമായ അപേക്ഷ കേട്ട സഹോദരികൾ ഇരുവരും മനസാ ചിരിക്കയും അപഹസിക്കയുമാണുചെയ്തതെങ്കിലും അപ്പോഴും അവൾ അറിഞ്ഞില്ല. അവർ പരസ്യമായി അവളെ നിന്ദിക്കാതിരുന്നതു് അവരുടെ സഹോദരന്മാരെ ഭയന്നുമാത്രമായിരുന്നു.

വൃദ്ധൻ ഒരു സ്നേഹിതനോടു് ഇരവുവാങ്ങിയ കുതിരപ്പുറത്തുകയറി തന്റെ കപ്പൽ അന്വേഷിച്ചു് തുറമുഖ

ണേയ്ക്കു യാത്രപുറപ്പെട്ടപ്പോൾ തന്റെ മക്കളെയെല്ലാം സ്നേഹപൂർവ്വം കടാക്ഷിക്കയും മനോഹരകുമാരിയുടെ നെറുകയിൽ വാത്സല്യപൂർവ്വം ചുംബിക്കയും ചെയ്തു. എന്നാൽ അയാളുടെ യാത്രയിൽ പ്രതീക്ഷയ്ക്കു തക്കവണ്ണം ഗുണപ്രദമായി യാതൊന്നും തന്നെ ഉണ്ടായിരുന്നില്ല. കപ്പൽ തിരിച്ചു കിട്ടിയെന്നല്ലാതെ അതിൽ യാതൊന്നുംതന്നെ അവശേഷിച്ചിരുന്നില്ലെന്നു് കപ്പലിൽ ചെന്നു പരിശോധിച്ചപ്പോൾ ബോദ്ധ്യമാകയാൽ നിരാശപ്പെട്ടു് വെറുംകയ്യോടെ തന്നെ സാധു വീട്ടിലേയ്ക്കു മടങ്ങി.

അയാൾ വീട്ടിലേയ്ക്കു മടങ്ങുമ്പോൾ അത്ഭുതകരമായ ചില സംഭവങ്ങൾ ഉണ്ടായി. വഴിമദ്ധ്യേവച്ചു് സമയം രാത്രി ആവുകയും വഴിചുററി ഭയങ്കരമായ ഒരു വനത്തിൽ അകപ്പെട്ടു് അയാൾ വിഷമിക്കയും ചെയ്തു. എന്നിട്ടും അയാളുടെ ക്ഷീണിച്ച കുതിര യജമാനനേയുംകൊണ്ടു് മുന്നോട്ടേയ്ക്കുതന്നെ ഗമിച്ചു. രാത്രി എവിടെയെങ്കിലും അഭയംപ്രാപിക്കത്തക്കവണ്ണം വല്ല ചെറുകുടിലെങ്കിലും കാണുന്നുണ്ടോ എന്നു കരുതി ക്ഷീണനായ വൃദ്ധൻ നാലുപുറവും നോക്കി. കൊടിയ മഴയും ആരംഭിച്ചു വന്യമൃഗങ്ങളുടെ അലർച്ചയും കേട്ടുതുടങ്ങി. എന്നാൽ പെട്ടെന്നുതന്നെ ഇരുപുറവും വൃക്ഷങ്ങളാൽ വഴിതെളിക്കപ്പെട്ട ഒരു ചെറിയ പാതയും അതിന്റെ അവസാനം ഒരു മങ്ങിയ വെളിച്ചവും അയാളുടെ ദൃഷ്ടിക്കു ഗോചരീഭവിച്ചു. അതു് ഒരു വലിയ കൊട്ടാരത്തിന്റെ മുൻവശത്തുള്ള ഗോപുരത്തിലെ വെളിച്ചമാണെന്നു് പ്രഥമം ബോദ്ധ്യമായി. അയാൾ അശ്വത്തിന്റെ കടിഞ്ഞാണിന്റെ ഗതി അവിടേയ്ക്കുതന്നെ തിരിച്ചു.

"ക്ഷീണരായ യാത്രക്കാൎക്കു സ്വാഗതം" എന്നു ഗോപുരത്തിൽ ചിത്രീകരിച്ചിരുന്ന വലിയ അക്ഷരങ്ങൾ വാതലിലുള്ള ഉരുക്കൻ ഇരിമ്പുകമ്പികളിൽ അയാൾക്കു കാണാൻ കഴിഞ്ഞുവെങ്കിലും, വാതൽ ബലമായി ബന്ധിച്ചിരുന്നതായിട്ടു തോന്നിയെങ്കിലും—യാതൊരുത്തരുടെയും സഹായംകൂടാതെതന്നെ ആ ബലത്ത ഇരിമ്പുവാതലുകൾ തന്നത്താനെ തുറക്കപ്പെട്ടു—അയാൾക്കു വഴികൊടുക്കപ്പെട്ടതുകണ്ടു വൃദ്ധൻ അത്ഭുതപരതന്ത്രനായി. ഗേറ്റിനുള്ളിൽ കടന്നപ്പോൾ വാതലുകൾ വീണ്ടും തന്നത്താൻ അടയുകയും അയാൾ കുറെദൂരംകൂടി അകത്തേയ്ക്കു സവാരിചെയ്തപ്പോൾ അത്യുന്നതങ്ങളായ മതിൽക്കെട്ടുകളിൽ കണ്ട വേറൊരു വാതലും ആദ്യത്തേതുപോലെതന്നെ തുറക്കയും പാന്ഥൻ അതിൽകൂടി കുതിരയെ ഇറക്കികഴിഞ്ഞപ്പോൾ വാതൽ പൂൎവസ്ഥിതിയിൽ അടയുകയും ചെയ്തു. അയാൾ കുതിരപ്പുറത്തുനിന്നു താഴെ ഇറങ്ങി അത്ഭുതകരമായ വിശാലവും അമ്പതിൽപരം കുതിരകളെ സൂക്ഷിക്കത്തക്കതുമായ ഒരു അശ്വാലയത്തിൽ അയാളുടെ കുതിരയെ കെട്ടി. തൽക്ഷണംതന്നെ അവിടെ അയാളുടെ കുതിരയ്ക്കു കൊടുക്കത്തക്ക സകല തീറ്റിസാധനങ്ങളും തയ്യാറായിരിക്കുന്നതു കണ്ടു, കുതിരയ്ക്കു വേണ്ട തീററികൾ കൊടുത്തു. വീണ്ടും അവിടെ ആരെയെങ്കിലും കാണ്മാനുണ്ടോ എന്നു വൃദ്ധൻ ആരാഞ്ഞുനോക്കി. വിശാലവും മനോഹരവുമായ സൗധത്തിന്റെ മുൻവശത്തു കാണപ്പെട്ട രമണീയമായ തോട്ടത്തിന്റെ മദ്ധ്യഭാഗത്തു സ്ഥിതിചെയ്തിരുന്ന ഫൌണ്ടനിൽനിന്നും നാലുപുറത്തോട്ടും വൎഷിച്ചുകൊണ്ടിരുന്ന തണുത്ത ജലബിന്ദുക്കളിൽ തട്ടിയ കാററുതട്ടി ആഗതന്റെ ക്ഷീണ

ത്തിന്ന വളരെ ശമനമുണ്ടായി. അയാൾ വീണ്ടും സൗധ ത്തിന്നുള്ളിലേയ്ക്കു തന്നെ യാതൊരു പ്രതിബന്ധവും കൂടാതെ കടന്നുപോയി. വളരെ വിലപിടിച്ച സാധനസാമഗ്രികളാൽ അലങ്കരിച്ചിരുന്ന പല വിശാലമായ മുറികളും അയാൾ പരിശോധിച്ചെങ്കിലും അവിടെങ്ങും യാതൊരു മനുഷ്യനേയും അയാൾക്കു കാണുവാൻ കഴിഞ്ഞില്ല. അത്യന്തം വലിപ്പമുള്ള ആ കൊട്ടാരം സൂക്ഷിക്കുന്നതിനുള്ള ഒരു വേലക്കാരനെപ്പോലും അവിടെ അത്രയും തിരഞ്ഞിട്ടും കണ്ടുപിടിക്കാൻ തരപ്പെടാഞ്ഞതു വൃദ്ധനു വളരെ അത്ഭുതം തോന്നി. വീണ്ടും ഒരു മുറിയിൽ എത്തിയപ്പോൾ അവിടെ ആഹാരം പാകംചെയ്യുന്നതുപോലെ തീ കത്തുന്നതായും ഭക്ഷണമേശയുടെ പുറത്തു് ആകഷ്ണീയമായവിധം ആഹാരം തോന്നത്തക്കവണ്ണം തട്ടുകളിൽ രുചികരങ്ങളായ ഭക്ഷണപദാർത്ഥങ്ങളും ഒരാൾക്കുവേണ്ട കത്തിയും മുള്ളും അയാൾ കണ്ടു. അവയെല്ലാം ഒരൊററ മനുഷ്യന്റെ ആവശ്യത്തിന്നു മാത്രം സജ്ജീകരിക്കപ്പെട്ടിട്ടുള്ളവയായിരുന്നു. അല്പസമയം സംശയിച്ചു നിന്നതിനുശേഷം വീട്ടുടമസ്ഥൻ താമസംവിനാ പ്രത്യക്ഷപ്പെടുമെന്നു വിശ്വസിച്ചുകൊണ്ടു വളരെ വിശപ്പുണ്ടായിരുന്ന വൃദ്ധൻ അവിടെ കണ്ട ആഹാരസാധനങ്ങൾ സുഖമായി ഭക്ഷിച്ചു. അല്പം വിശ്രമിക്കാമെന്നുദ്ദേശിച്ചു് അയാൾ മുകളിലേയ്ക്കു കടന്നു. മുകളിൽ ഒന്നാന്തരം സാമാനങ്ങളെക്കൊണ്ടു് അലങ്കരിച്ചിരുന്ന പല കിടക്കമുറികളും ഉണ്ടായിരുന്നു. ഗോപുരവാതുക്കൽ വഴിയാത്രക്കാർക്കു വിശ്രമമരുളുന്ന സ്ഥലം എന്നു് നോട്ടീസുകണ്ടതുകൊണ്ടു് കിടക്കമുറിയും അതിൽ പെട്ടതുതന്നെയെന്ന വിശ്വാസത്താലും ധൈര്യത്താലും അയാൾ ഒരു കിടക്കയിൽ വിശ്രമിക്കാൻതന്നെ തീർച്ചയാക്കി. ഓരോരോ

സാധനങ്ങൾ വളരെ ചിട്ടയായും വൃത്തിയായും സൂക്ഷിച്ചിരിക്കുന്നുവെങ്കിലും ആ കൊട്ടാരത്തിലെങ്ങും യാതൊരുത്തരേയും കാണുവാൻ കഴിയാഞ്ഞതിനെപ്പററി കൂടുതലായി ചിന്തിക്കുന്നതിനുള്ള സമയം കിട്ടുന്നതിനു മുമ്പേതന്നെ തീരെ ക്ഷീണിച്ചിരുന്ന അയാളിൽ നിദ്രാദേവി പ്രത്യക്ഷപ്പെട്ടുകഴിഞ്ഞു.

രാവിലെ സുഖമായി ഉണർന്നപ്പോൾ അയാളുടെ കുളി മുതലായ ഇതരകൃത്യങ്ങൾക്കു പുറമേ പുതിയവസ്ത്രം ധരിക്കുന്നതിനും രാവിലത്തെ ഭക്ഷണം കഴിക്കുന്നതിനും സകലവും തയ്യാറായി കാണപ്പെട്ടു.

"നിശ്ചയമായിട്ടും എന്റെ കഷ്ടതകളെപ്പററി നല്ലതുപോലെ അറിയാവുന്ന ഏതെങ്കിലും ദയവുള്ള ഒരു ദേവതയുടെ വകയായിരിക്കണം ഈ കൊട്ടാരം" എന്ന് അയാൾ വിചാരിച്ചു. അയാളുടെ ആവശ്യങ്ങളും ആഗ്രഹങ്ങളും അത്രമാത്രം കണിശത്തിനുതന്നെ. അവിടെ തയ്യാറായിരുന്നു.

മനോഹരങ്ങളായ പുഷ്പങ്ങളാലും ലതകളാലും നിബിഡമായിരുന്ന വെളിയിലെ തോട്ടത്തിലേയ്ക്കു ഇറങ്ങുവാനുള്ള ഒരു വാതൽ അയാൾ ഒരു മുറിയിൽ ചെന്നപ്പോൾ കണ്ടു. സൽക്കാരപ്രിയനും ദയാശീലനുമായ വീട്ടുടമസ്ഥൻ രാവിലെ അവിടെ കാണേണ്ടയ്ക്കുമെന്നുദ്ദേശിച്ച് ഉദാരമതിയായ അദ്ദേഹത്തിനെ കണ്ട് തന്റെ നന്ദി പ്രദർശിപ്പിക്കുവാനുള്ള അവസരം പ്രതീക്ഷിച്ച് വൃദ്ധൻ തോട്ടത്തിലേയ്ക്കു പോന്നു. കൊട്ടാരം പോലെതന്നെ തോട്ടവും വളരെ മോടിയായിട്ടു സൂക്ഷിച്ചിരുന്നു. വികസിച്ച ചുവന്ന പുഷ്പങ്ങൾ

വഹിച്ചുകൊണ്ടു നിന്നിരുന്ന റോസാച്ചെടികൾ കണ്ടു കൌതുകം തോന്നിയ വൃദ്ധൻ സ്വന്ത ചെറുകുടിലിൽനിന്നും പുറപ്പെട്ടപ്പോൾ തന്റെ വാത്സല്യനിധിയായ ഇളയമകൾ മനോഹരകുമാരി അപേക്ഷിച്ചയച്ചിരുന്ന സംഗതി ഓർമ്മയിൽപെട്ടു. അവിടെ കണ്ടതിൽവച്ചു് ഏററവും നല്ലതായ ഒരു ചുവന്ന റോസു് വൃദ്ധൻ തിരഞ്ഞു പറിച്ചെടുത്തു. റോസാപുഷ്പം പറിച്ചെടുത്ത നിമിഷത്തിൽ കണ്ണുകഠോരമായ ഒരു ഭയങ്കരശബ്ദം കേട്ടു വൃദ്ധൻ കിടുകിടെ വിറച്ചുപോയി. ഉത്തരക്ഷണത്തിൽ ഭയങ്കരനായ ഏതോ ഒരു സത്വം അയാളെ എടുത്തു വിഴുങ്ങുവാൻ വരുന്നതുപോലെ തോന്നുകയാൽ സാധു ഭയം സഹിക്കവയ്യാതെ മുട്ടുകുത്തി കുനിഞ്ഞിരുന്നു് രണ്ടുകൈകൊണ്ടു മുഖംപൊത്തി. വീണ്ടും ഒരു വലിയ ശബ്ദം അയാൾ കേൾക്കുകയും വളരെ ഭാരമുള്ള ഒരു തടിച്ച മരംപോലെയുള്ള ആ ജന്തുവിന്റെ കൈ അയാളുടെ ഭുജത്തിൽ പതിക്കയുംചെയ്തു. വൃദ്ധൻ തല ഉയർത്തിനോക്കിയപ്പോൾ ഭീമാകാരമുള്ള ആ ജന്തുവിനെ സൂക്ഷ്മമായി കണ്ടു. എന്തൊരു സത്വം! ശരീരമാസകലം ഓരോ മുളം നീളമുള്ള തടിച്ച രോമം. ദേഹം മനുഷ്യന്റെ ഛായയുള്ള ആൾക്കരടിയുടെ മാതിരിയെങ്കിലും തല ആൾക്കരടിയേക്കാൾ വളരെ ഭയങ്കരതയുള്ളതും വൃത്തിഹീനവുമായിരുന്നു. മനുഷ്യനോ, മൃഗമോ, രാക്ഷസനോ, ആരാലും ഒരിക്കലുംവച്ചും കണ്ടിട്ടും കേട്ടിട്ടുംപോലുമില്ലാത്ത ജന്തുവെന്നു മാത്രമല്ല, യാതൊരു കെട്ടുകഥകളിൽപ്പോലും വർണ്ണിച്ചറിഞ്ഞിട്ടില്ലാത്ത ഒരു പുതിയ ഭയങ്കരസ്വരൂപം! അതിന്റെ തേററകൾകൊണ്ടു വിടർന്നിരിക്കുന്ന തടിച്ച ചുണ്ടുകൾക്കിടയിൽക്കൂടി ഒരു മനുഷ്യൻ അകപ്പെട്ടുപോയാൽ നിഷ്പ്രയാസം ചെവിയിൽക്കൂടി വെളിക്കു കടന്നു രക്ഷപ്പെടാം.

മൂക്കുകളുടെ സ്ഥാനത്തു് കിണറുപോലുള്ള രണ്ടു കുഴികൾ. ആനയുടെ ചെവികളെക്കാൾ വലിയ വലിയ ചെവികൾ. താഴ്വശത്തെ തടിച്ച ചുണ്ടു് കഴുത്തുവരെ തൊട്ടുകിടക്കുന്നു.

ആ സത്വം മൂന്നാമതൊരലർച്ചയോടുകൂടി പറഞ്ഞു. "എടാ നന്ദികെട്ട മനുഷ്യാ, നിനക്കു ഞാനെന്റെ കൊട്ടാരത്തിലേയ്ക്കു പ്രവേശനം അനുവദിച്ചു് ഞാൻ നിന്റെ ജീവനെ ഇന്നലെ രാത്രി രക്ഷിച്ചു. ഇവിടെ നിനക്കു ഞാൻ സകലസ്വാതന്ത്ര്യങ്ങളും അനുവദിച്ചു്, വസ്ത്രം, ഭക്ഷണം, വിശ്രമം മുതലായവയെല്ലാംതന്നു. എന്നിട്ടു നീ എന്തുചെയ്തു? ഞാൻ സകലത്തിലുംവെച്ചു് ഏററവും പ്രിയതരമായി കരുതുന്ന മനോഹരമായ എന്റെ റോസാപുഷ്പം നീ മോഷ്ടിച്ചു് എന്റെ ദയയേ നീ ക്ഷതപ്പെടുത്തിയിരിക്കുന്നു. ഈ പ്രവൃത്തിക്കു് നിശ്ചയമായും നീ തക്ക ശിക്ഷ അനുഭവിക്കും. അതെ, മരണത്തിനുവേണ്ടി സന്നദ്ധനായിക്കൊള്ളുക!"

വൃദ്ധൻ അമ്പരന്നു. അയാൾ ആ ജന്തുവിന്റെ കാല്ക്കൽ നമസ്കരിച്ചു ക്ഷമായാചനംചെയ്തു. "പ്രഭോ, ഞാൻ മനഃപൂർവ്വമായി അങ്ങയോടു ദ്രോഹം പ്രവർത്തിക്കണമെന്നു വിചാരിച്ചതല്ല. ഞാൻ ഓമനിച്ചു വളർത്തുന്ന എന്റെ കൊച്ചുമകളുടെ നിർദ്ദോഷമായ ആഗ്രഹനിവൃത്തിവരുത്തുവാൻവേണ്ടി ഒരു റോസാപുഷ്പം പറിച്ചുപോയതു മാത്രമാണു് ഞാൻ ചെയ്ത അപരാധം. ദീനദയാലുവായ അങ്ങു് അതു ക്ഷമിക്കണം"

"എന്തെല്ലാം സമാധാനങ്ങൾ പറഞ്ഞാലും എന്റെ റോസാപുഷ്പം മോഷ്ടിക്കുന്നവരെ ഞാൻ വിട്ടയയ്ക്കുന്നതല്ല" എന്നാണു് ആ ഭയങ്കരസത്വത്തിൽനിന്നും മറുപടിയുണ്ടായതു്.

ജീവിതാശകൊണ്ടു് വൃദ്ധൻ യേനകേനപ്രകാരേണ ആ സത്വത്തിനോടു ക്ഷമയ്ക്കപേക്ഷിച്ചു. മനോഹരകുമാരി ഏളങ്ങിക്കയായാണു് അയാളോടു് ഒരു പുഷ്പം ആവശ്യപ്പെട്ടതെന്നും നേരേമറിച്ചു് അയാളുടെ മൂത്തമക്കളുടെ ദുർമ്മോഹംകൊണ്ടുള്ള അപേക്ഷകൾ എന്തെല്ലാം ആയിരുന്നുവെന്നും അയാൾ സവിസ്തരം പറഞ്ഞുകേൾപ്പിക്കേണ്ടിവന്നു.

ഒടുവിൽ ആ സത്വത്തിനു് അല്പമൊരു മാനസാന്തരമുണ്ടായി ഇങ്ങിനെ പറഞ്ഞു:—

"ഒരൊററ വ്യവസ്ഥയിന്മേൽ നിനക്കു നിന്റെ ജീവനെ രക്ഷിക്കാം. നീ നിന്റെ പുത്രികളുടെ ചരിത്രം എന്നെ പറഞ്ഞുകേൾപ്പിച്ചുവല്ലൊ. എന്നാൽ ഞാൻ അതൊക്കെ എങ്ങിനെയാണു് വിശ്വസിക്കേണ്ടതു്? അതുകൊണ്ടു് നീ വീട്ടിൽ മടങ്ങിയെത്തി നിനക്കുവേണ്ടി ഈ ശിക്ഷ അനുഭവിക്കുന്നതിനായി നിന്റെ പെൺമക്കളിൽ ഒരുവളെ ഇവിടെ കൊണ്ടുവരാമെന്നു ശപഥംചെയ്യാമെങ്കിൽ ഞാൻ നിന്നെ വിട്ടയക്കാം. പക്ഷെ അവരിൽ ഒരുവളെങ്കിലും സമ്മതിക്കാത്തപക്ഷം മൂന്നുമാസത്തിനകം നീതന്നെ ഇവിടെ മടങ്ങിയെത്താമെന്നു് വിശ്വസ്തതയോടെ നീ സത്യം ചെയ്യണം. നീ എന്നെ "പ്രഭോ" എന്നും മററും സംബോധന ചെയ്യരുതു്. കാരണം ഞാൻ സ്തുതിശീലം ഇഷ്ടപ്പെടുന്നില്ല. ഞാൻ ഒരു പ്രഭുവല്ല. ഞാൻ ഒരു വെറും ജന്തുവാണു്. സത്യം ചെയ്യുന്നോ? അതോ മരിക്കുന്നോ? രണ്ടിലൊന്നു് ഇക്ഷണം നിശ്ചയിക്കണം.

പരമസാധുവായ വൃദ്ധനു് അയാളുടെ മക്കളെ അയാൾക്കുവേണ്ടി ബലികഴിക്കുവാൻ അശേഷം സമ്മതമില്ലായി

ന്നു. എങ്കിലും ആ ജന്തുവിന്റെ വ്യവസ്ഥ സമ്മതിച്ചാൽ വീണ്ടും അയാളുടെ വീട്ടിലുള്ളവരെ ഒന്നു കാണുകയെങ്കിലും ചെയ്യാമല്ലോ എന്നുള്ള മോഹം തോന്നി. അതുകൊണ്ടു് അയാൾ സത്യം ചെയ്തിട്ടു് വിഷണ്ണനായി സാവധാനത്തിൽ പിന്തിരിഞ്ഞു.

“നീ നിദ്ര ചെയ്തിരുന്ന ആ മുറിയിലേക്കു പോവുക. അവിടെ കാണുന്ന ഒരു പെട്ടിയിൽ നിനക്കിഷ്ടമുള്ളിടത്തോളം സ്വർണ്ണമോ രത്നങ്ങളോ ആഭരണങ്ങളോ എന്താണു നിനക്കാവശ്യമുള്ളതെന്നുവെച്ചാൽ നിറച്ചു് വീട്ടിലേയ്ക്കു കൊണ്ടുപൊയ്ക്കൊൾക” എന്നു് ആ ജന്തു വീണ്ടും വ്യാഘ്രനാദമായിട്ടു് അലറി.

ആജ്ഞാനുസരണം അയാൾ കിടക്കമുറിയിലെത്തി. വിശ്വസ്തനും സത്യസന്ധനുമായ അയാൾ എന്തായാലും അയാളുടെ ശപഥം നിറവേറുകതന്നെ ചെയ്യും. അയാൾ വീണ്ടും നിർദ്ദിഷ്ടസമയത്തിനകംതന്നെ വന്നു മരിക്കാമെന്നുമാത്രമാണു് വിശ്വസിച്ചതു്. എന്തെന്നാൽ ഒരു ക്രൂരജന്തുവിനോടുപോലും അസത്യം പ്രവർത്തിക്കാൻ അയാൾ ഒരുക്കമല്ലായിരുന്നു. അയാളുടെ മരണംകൊണ്ടു് സന്താനങ്ങളെങ്കിലും ദാരിദ്ര്യദുഃഖമൊഴിഞ്ഞു ജീവിക്കട്ടെ എന്നു കരുതി അയാൾക്കു് എടുക്കാവുന്നിടത്തോളം സ്വർണ്ണകഷണങ്ങൾ ഒരു പെട്ടിയിൽ നിറച്ചു് ചിന്താപരവശനായി വീട്ടിലേക്കു മടങ്ങി.

വീട്ടിൽ മടങ്ങിയെത്തിയപ്പോൾ പുത്രികൾ അയാളെ സ്നേഹപുരസ്സരം സ്വീകരിച്ചുവെങ്കിലും എന്തോ ദുരന്തമായ കണ്ടിട്ടും അയാളുടെ വിളറിയ മുഖത്തു് വ്യക്തമായി

അവൾക്കു കാണാൻ കഴിഞ്ഞു. മൗനിയായി അയാൾ കൊണ്ടുവന്നിരുന്ന സ്വത്തും മുഴുവനും മൂത്ത രണ്ടു പുത്രികൾക്കുമായി കൊടുത്തിട്ടു് അയാൾ അവിടെ ഇരുന്നു. അസ്വസ്ഥചിത്തനായ പിതാവിനെ കണ്ടിട്ടു്, മനോഹരകുമാരി ഓടിച്ചെന്നു് അയാളുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു സാന്ത്വനപ്പെടുത്തുവാൻ ശ്രമിക്കവേ വൃദ്ധൻ പതുക്കെ പറഞ്ഞു. "പ്രിയപുത്രീ, ഇതാ നിന്റെ റോസാപുഷ്പം. എന്നാൽ ഇതിനുവേണ്ടി നിന്റെ പാവപ്പെട്ട അച്ഛൻ കൊടുക്കുവാൻ സമ്മതിച്ചിട്ടുള്ള വിലയെന്തെന്നു് നിനക്കറിയുമോ" വൃദ്ധൻ സകലതും വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു. സാമാനങ്ങൾ പരിശോധിച്ചുകൊണ്ടിരുന്ന സഹോദരികളും ഓടിയെത്തി. കഥകൾ മുഴുവനും കേട്ടപ്പോൾ സകല കുറ്റങ്ങളും അവർ മനോഹരകുമാരിയിലാണു് ചുമത്തിയതു്.

"നിറഞ്ഞ സ്നേഹമൊഴുകുന്ന കൊച്ചുമകളും ഞങ്ങളെപ്പോലെ വല്ല സാമാനങ്ങളും ആവശ്യപ്പെട്ടിരുന്നുവെങ്കിൽ ഈ കാലമൊന്നും ഉണ്ടാവുകയില്ലായിരുന്നു. ഞങ്ങളുടെ പ്രിയപ്പെട്ട അച്ഛന്റെ ജീവനും അപകടം വരുകയില്ലായിരുന്നു. ഇവൾ മററുള്ളവരെക്കാൾ നല്ലവളെന്നു് അഭിനയിക്കുമെങ്കിലും—ഇപ്പോൾ ഈ ആപത്തിനെല്ലാം കാരണക്കാരിയാണെങ്കിലും—ഒരു തുള്ളി കണ്ണുനീരെങ്കിലും ഇവളുടെ കണ്ണുകളിൽനിന്നും പൊടിയുന്നില്ല" എന്നാണു് സഹോദരികൾ ഇരുവരുംകൂടി അഭിപ്രായപ്പെട്ടതു്.

"അങ്ങിനെ കരയുന്നതുകൊണ്ടു് യാതൊരു ഫലവുമില്ല. അതിന്റെ ആവശ്യവുമില്ല. എന്തെന്നാൽ എന്റെ അച്ഛൻ മരിക്കുകയില്ല. ആ ജന്തു ആവശ്യപ്പെട്ടിട്ടുള്ളതു

പോലെ പുത്രികളായ നമ്മളിൽ ആരെങ്കിലും അതു സ്വീകരിച്ചുകൊള്ളട്ടെ. (തൽക്ഷണം സഹോദരികൾ രണ്ടു പേരും നടുങ്ങിപ്പോയി.) നിങ്ങൾ ഭയപ്പെടേണ്ടാ. ഞാൻ തന്നെ ആ ദുഷ്ടജന്തുവിന്റെ സന്നിധിയിലേക്കു സ്വമനസ്സാലെ പോയി എനിക്കു എന്റെ ഉത്തമപിതാവിനോടുള്ള നിർവ്യാജമായ സ്നേഹം തെളിയിക്കുവാൻ ഞാൻ ഇതാ തീർച്ചപ്പെടുത്തിയിരിക്കുന്നു.

അവളുടെ സഹോദരന്മാർ ഇതൊന്നുംതന്നെ വകവച്ചില്ല. ഈ നാശങ്ങൾക്കൊക്കെ കാരണഭൂതമായ ആ സത്വത്തിന്റെ ജീവഹാനി വരുത്താൻ പുറപ്പെടുന്നതിനു അനുവാദം നൽകണമെന്നു അവർ പിതാവിനോടു യാചിച്ചപേക്ഷിച്ചു. എന്നാൽ വൃദ്ധൻ ആയാളുടെ നിശ്ചയത്തിനു യാതൊരിളക്കവും വരുത്തിയില്ലെന്നു തന്നെയുമല്ല, ആ ജന്തുവിനോടു യാതൊന്നുംതന്നെ പ്രവർത്തിക്കുവാൻ ആർക്കും സാധിക്കയില്ലെന്നും തീർത്തുപറഞ്ഞു. മനോഹരകുമാരിയുടെ ജീവനു അപായം നേരിടുകയില്ലെന്നുള്ള ആശ വൃദ്ധന്റെ ഹൃദയാന്തർഭാഗത്തു കുടികൊണ്ടിരുന്നു. എന്തെന്നാൽ ആ ജന്തു ആയാളെക്കൊണ്ടു ശപഥം ചെയ്യിച്ചതുപോലെയും ഭാവിച്ചതുപോലെയും അത്ര ക്രൂരനല്ലെന്നും എടുപ്പുള്ള സ്വർണ്ണംകൊണ്ടുപോരാൻ അനുവദിച്ചതുതന്നെ ആ ജന്തുവിന്റെ ഔദാര്യബുദ്ധികൊണ്ടാണെന്നും വൃദ്ധനു തോന്നാതിരുന്നില്ല. വെറുമൊരു കൊലപാതകകാംക്ഷിയായിട്ടു മാത്രമല്ല ആ ജന്തു വൃദ്ധന്റെ ബുദ്ധിയിൽ പ്രതിബിംബിക്കപ്പെട്ടിരുന്നതു. മനോഹരകുമാരി അവളുടെ സൗന്ദര്യംകൊണ്ടും ആകർഷണീയങ്ങളായ സൽസ്വഭാവ

ആദരംകൊണ്ടും വീട്ടിലുള്ളവരുടെയെല്ലാം എന്നു മാത്രമല്ല നാട്ടുകാരുടേയുംകൂടി ആദരവിന്നു പാത്രമായിരുന്നതുപോലെ ശുഭഗതിക്കാരിയായ അവൾ ആ ജന്തുവിനെയും മാനസാന്തരപ്പെടുത്താതെയിരിക്കയില്ലെന്നു ആയാൾ വിശ്വസിക്കാതെയിരുന്നില്ല. അങ്ങിനെ അവളുടെ ജീവനു രക്ഷകിട്ടുമെന്നുതന്നെ അയാൾ മോഹിച്ചു. മൂത്ത. സഹോദരികൾ രണ്ടുപേരും അനുജത്തിയുടെ ശിരോലിഖിതത്തെപ്പററി ഉള്ളുകൊണ്ടു ചിന്തിച്ചു് സന്തോഷിക്കമാത്രമാണു ചെയ്തതു്. എന്തെന്നാൽ പിതാവിനും സഹോദരന്മാൎക്കും അവളോടു് അത്രമാത്രം പ്രത്യേക പ്രതിപത്തിയും വാത്സല്യവും ഉണ്ടായിരുന്നതുകൊണ്ടു് അനുജത്തിയോടു് അവർ വളരെ അസൂയാലുക്കൾതന്നെ ആയിരുന്നു.

മൂന്നാംമാസവും തികഞ്ഞു. സത്യസന്നിധിയിൽ എത്തി പിതാവിന്റെ ശപഥം നിറവേററാനുള്ള സമയവുമായി. മനോഹരകുമാരി അവളുടെ പിതാവോടൊന്നിച്ചു്, അവളുടെ ആപത്കരമായ യാത്രയ്ക്കു പുറപ്പെടുവാൻതന്നെ തീർച്ചയാക്കി. യാത്രപുറപ്പെട്ടപ്പോൾ അവളുടെ സഹോദരന്മാർ അതിദുസ്സഹമായ വേദനയോടെ അവളെ അനുഗ്രഹിച്ചു് ഒരുവിധത്തിൽ യാത്ര അയച്ചു എന്നു പറഞ്ഞാൽ മതി.

വിചിത്രകാരനായ ആ ജന്തുവിന്റെ കൊട്ടാരത്തിനു ചുററുപാടും വളരെ രമണീയമായിരുന്നു. ചെറിയ കൂടുകൾ നിൎമ്മിച്ചു ആനന്ദകരങ്ങളായ പാട്ടുകൾ പാടിയും ചെറുപക്ഷികൾ അവിടവിടെ പറന്നു കാണിരുന്നു. എത്ര സ്ഥൈര്യദൃഢയായ ക്ഷീണത്തോടുംകൂടി അവിടെ പ്രവേ

ശകന്മാർക്കുംകൂടെ പരമാനന്ദം നൽകത്തക്ക ഒരന്തരീക്ഷമാണു് അവിടെയുണ്ടായിരുന്നതെങ്കിലും മനോഹരകുമാരിക്കും പിതാവിനും, അല്പംപോലും ആശ്വാസം നൽകുന്നതിനു് അവിടുത്തെ കാഴ്ചകൾ തീരെ മതിയായിരുന്നില്ല. കൊട്ടാരത്തിനോടു് അടുക്കുംതോറും അവരുടെ ഭയം വർദ്ധിച്ചുവരികയും കണ്ണുകഠോരമായ പക്ഷികളുടെ മർമ്മരശബ്ദങ്ങൾ ക്രമാതീതമായിത്തീരുകയും ചെയ്കയാണുണ്ടായതു്.

ഏറെ താമസിയാതെ തന്നെ അവർ കൊട്ടാരത്തിൽ എത്തി. ആദ്യപ്രാവശ്യത്തേക്കാൾ വൃദ്ധനു് അവിടം ശൂന്യമായിതോന്നി. കുതിരയെ പഴയപടി അവയ്ക്കുള്ള ലായത്തിൽ നിറുത്തിയിട്ടു് അവർ സ്വീകരണഹാളിൽ പ്രവേശിച്ചപ്പോൾ അവിടെ രണ്ടുപേർക്കുവേണ്ട കേമമായ ഒരു സദ്യ ഒരുക്കിയിരുന്നതു കണ്ടു. വൃദ്ധനും മകൾക്കും വരാൻ പോകുന്ന ആപത്തിനെപ്പററിയുണ്ടായ ഭയം നിമിത്തം അല്പംപോലും ഭക്ഷണം കഴിക്കുന്നതിനു സാധിച്ചില്ല. വികൃതരൂപിയായ ആ ജന്തുവിനെ കാണുമ്പോൾതന്നെ മകൾ എത്രമാത്രം ഭയപ്പെടുമെന്നു മുമ്പേതന്നെ അതിനെ കണ്ടറിഞ്ഞിരുന്ന വൃദ്ധനറിയാമായിരുന്നു. അനന്തരകരണീയത്തെപ്പററി ചിന്തിച്ചു് ആ സാധു കാററിൽപെട്ട ആലിലപോലെ വിറച്ചുതുടങ്ങി. ഭക്ഷണമല്പമെന്തോ കഴിച്ചെന്നു വരുത്തിയപ്പോഴേയ്ക്കും ഒരു ഘനത്ത ജന്തുവിന്റെ പരുപരുത്ത കാൽശബ്ദം അവർ കേട്ടു. പെട്ടെന്നു് ഒരു വാതൽ തള്ളിത്തുറന്നിട്ടു് അവർ പ്രതീക്ഷിച്ചിരുന്ന സത്വം അവരുടെ മുമ്പിൽ പ്രത്യക്ഷമായി. അഹോ, കഷ്ടം! മനോഹരകുമാരിയുടെ മനോദർപ്പണത്തിൽ സങ്ക

ല്പിച്ചിരുന്നതിലും എത്രയോ മടങ്ങു കൂടുതൽ ഭയങ്കരരൂപി യായും വൃത്തികെട്ടതായിട്ടുമാണു് അവൾക്കു് ആ ജന്തു വിനെ കാണാൻ കഴിഞ്ഞതു്! വീപ്പപോലുള്ള അതിന്റെ വായും വൃത്തികെട്ട വളഞ്ഞ തേററകളും ആനയുടെ തുമ്പി ക്കരാഗ്രം പോലെയുള്ള മൂക്കും സർവ്വാംഗം നീണ്ടുതടിച്ച രോമങ്ങളും ആകപ്പാടെ കണ്ട ആ പെൺകിടാവിനു അവൾ നിന്നിരുന്ന പ്രദേശം മുഴുവനും പമ്പരം കറങ്ങുന്ന തുപോലെ തോന്നി. എന്നാൽ അവൾക്കുണ്ടായ ഭയം മുഴു വനും അവൾ മറയ്ക്കുവാൻ കഴിവുള്ളപോലെ ശ്രമിച്ചു. ആ ജന്തു നേരെ അവളുടെ അടുത്തുചെന്നിട്ടു് ആപാദ ചൂഡം ഒന്നു കണ്ണോടിച്ചുകൊണ്ടു ചോദിച്ചു.

"നീ നിന്റെ സ്വന്ത അഭിപ്രായത്തോടും ഇഷ്ട ത്തോടും കൂടിയാണോ ഇവിടെ വന്നതു്!"

"അതെ." എന്നൊരു മൃദുമൊഴി ആ ജന്തു കേട്ടു. അല്പംകൂടി താഴ്ന്ന സ്വരത്തിൽ ആ ജന്തു പറഞ്ഞു. "നീ ഒരു നല്ല പെൺകുട്ടിയാണു്. ഞാൻ നിനക്കു വളരെ കട പ്പെട്ടിരിക്കുന്നു." ഈ ശാന്തമായ പെരുമാററം കൊണ്ടു് വ്യാഘ്രന്റെ ആശ വർദ്ധിച്ചു. പക്ഷെ പെട്ടെന്നുതന്നെ അവൾക്കു വലുതായ നിരാശയ്ക്കാണു കാരണമായതു്. മൃഗ സമാനമായ സത്വം വ്യാഘ്രന്റെ നേർക്കു പരുഷമായി തിരി ഞ്ഞിട്ടു് വേഗം കൊട്ടാരത്തിനു വെളിയിൽ പോകാത്ത പക്ഷം മൃത്യുവിനു ഇരയായിത്തീരുമെന്നു കർശനമായി ആജ്ഞാപിച്ചു. തിരിച്ചുവരുന്നപക്ഷം അയാളെ ഭേദിച്ചു കൊല്ലുമെന്നുതന്നെ പറഞ്ഞു. എന്നിട്ടു് ഒരു ചെറിയ വണക്കത്തോടുകൂടി മനോഹരകുമാരിയുടെ മുമ്പിൽ ആ

ജന്തു തലതാഴ്ത്തി നമസ്കാരം പറഞ്ഞിട്ട് അവിടം വിട്ട പ്പോൾ "വേഗം പൊയ്ക്കൊൾക" എന്ന ഭാവത്തിൽ വൃദ്ധനെ നോക്കുകയും ചെയ്തു. ആ ഹാളിൽ വൃദ്ധനും മകളും തനിച്ചായി.

"ഹാ! പ്രിയകുമാരീ, ഈ ദുഷ്ടജന്തുവിന്റെ അധീനതയിൽ കുഞ്ഞിനെ തനിയെ ഉപേക്ഷിച്ചിട്ട പോകുന്നതോർക്കുമ്പോൾ ഞാൻ ഇപ്പോഴേ പകുതിമരിച്ചതുപോലെ ആയിത്തീർന്നിട്ടുണ്ട്. കുഞ്ഞേ നീ വീട്ടിലേക്ക് ഓടിപ്പൊയ്ക്കൊൾക. ഞാൻ ഇവിടെ ശേഷിച്ച് ശിക്ഷ അനുഭവിച്ചുകൊള്ളാം" എന്ന് വൃദ്ധൻ ആത്മാർത്ഥമായി അവളോട്ട പറഞ്ഞു. "അപ്പാ, അതു നിശ്ചയമായും വേണ്ടാ. ഞാൻ അതിന് ഒരിക്കലും സമ്മതിക്കുകയില്ല. എന്റെ അപ്പൻ വേഗം ഇവിടം വിട്ടുപോകണം. അല്ലെങ്കിൽ ആ ജന്തു അപ്പനെ തീർച്ചയായും കൊല്ലും" എന്ന് അവൾ വിലപിച്ചു.

വൃദ്ധൻ ഒരു നൂറുപ്രാവശ്യം മകളെ ചുംബിച്ചിട്ട് പരവശനായി—ഒരു ചൈതന്യരഹിതമായ അയാളുടെ ശരീരം അവിടം വിട്ടു.

മനോഹരകുമാരിയുടെ ഭയമെല്ലാം നീങ്ങി. അവൾക്കു പൂർവ്വാധികം ധൈര്യവും തന്റേടവും തോന്നി. പിതാവിന്റെ വിയോഗത്തിനുശേഷം ഒരു മെഴുകുതിരി കത്തിച്ചുംകൊണ്ട് അവളുടെ മുറി അന്വേഷിച്ചു പുറപ്പെട്ടു.

വേഗംതന്നെ അവൾ ഒരു വാതുക്കൽ എത്തി. ആ വാതിലിൽ "മനോഹരകുമാരിയുടെ മുറി" എന്ന് എഴുതിയിരുന്നു. അവൾ അല്പം സങ്കോചത്തോടുകൂടി ആ മുറി

ണർന്നപ്പോൾ വിലപിടിച്ച പലവിധ സാധനങ്ങളാൽ രമണീയമായി അലങ്കരിച്ചിരുന്ന ഒരു വിശാലമായ മുറിയിലാണു് അവൾ നില്ക്കുന്നതെന്നു മനസ്സിലായി. ഒന്നാംതരം ശൃംഗാരസാധകങ്ങൾ, കസാലകൾ, രത്നക്കമ്പളങ്ങൾ വിരിച്ച കിടക്കകൾ, മറ്റനേകം വിലപിടിച്ച പുസ്തകങ്ങൾ അടുക്കി വെച്ചിട്ടുള്ള അലമാരകൾ, സംഗീതോപകരണങ്ങൾ കൗതുകകരങ്ങളായ പടങ്ങൾ മുതലായവയെല്ലാം ആ മുറിയിൽ സജ്ജീകരിച്ചിരുന്നു. "ആ ജന്തുവിനു് എന്നെ ഉടനേ കൊല്ലുന്നതിന്നാഗ്രഹമുള്ള വിചാരമില്ലെന്നു തോന്നുന്നു എങ്കിൽ ഈ ബുദ്ധിമുട്ടുകൾ ഒക്കെ അയാൾ എന്തിനു സഹിക്കുന്നു" എന്ന വിചാരമാണു് അവൾക്കുണ്ടായതു്.

അവൾ അല്പം ആശ്വസിച്ചിട്ടു് വിശന്നു ക്ഷീണിച്ചിരുന്നതുകൊണ്ടു് പെട്ടെന്നു തന്നെ ഗാഢനിദ്രയെ പ്രാപിച്ചു.

അടുത്ത പ്രഭാതത്തിൽ അവൾ അവളുടെ മുറിക്കകത്തെല്ലാം നല്ലതുപോലെ പരിശോധിച്ചു. അവൾ അവിടെനിന്നും കണ്ടെടുത്ത ഒരു ആൽബത്തിന്റെ ആദ്യപുറത്തു് "മനോഹരകുമാരി" എന്ന അവളുടെ സ്വന്തം പേരുതന്നെ വ്യക്തമായും ഭംഗിയായും ആരോ വളരെ കൗതുകത്തോടെ എഴുതിയിരിക്കുന്നതായി കണ്ടു് അവൾ അത്ഭുതപരതന്ത്രയായി. അവൾക്കു വേണ്ട സകല സുഖസൗകര്യങ്ങളും ആ മുറിക്കകത്തുണ്ടായിരുന്നുവെങ്കിലും അവിടെ മറ്റാരു മനുഷ്യരോടെങ്കിലും സംസാരിക്കാനില്ലല്ലോ എന്നു വിചാരിച്ചു് അവൾക്കു് അല്പം അസ്വസ്ഥത തോന്നി. അവളുടെ കണ്ണുകളിൽനിന്നും ധാരയായി വർഷിച്ച അശ്രുകണങ്ങൾ അവൾ നോക്കിക്കൊണ്ടിരുന്നതായ ആൽബത്തിൽ (പ്രി

ഗ്രന്ഥത്തിൽ) വീണ്ടും മടച്ചിട്ട് അതിൻെറ മറുവശം അവൾ തിരിച്ചുനോക്കിയപ്പോൾ കണ്ടതു് ചുവടേ ചേക്കുന്ന വരികൾ (കവിത) സ്വർണ്ണമഷിയിൽ എഴുതിയിരിക്കുന്നതായിട്ടാണു്.

"ഓമനേ, സുന്ദരീ കണ്ണീർതുടയ്ക്കൂ നീ
കാമിനീമൗലേ കരയായ്കെടോ.
വിങ്ങിക്കരവാനെൻ കണ്മണീ ഹേതുവി-
ന്നിങ്ങൊന്നുമേ കാണ്മതില്ല.
എന്താണഭിമതമെങ്കിലുമായതു
സന്തോഷപൂർവ്വമരുളിയാലും;
നിന്നുടെയാജ്ഞകൾ നിർവ്വഹിപ്പാനല്ലോ
മുന്നിലായ് നിൻെറയീദാസൻ നില്പൂ"

ഇതു് അവളെ സാന്ത്വനപ്പെടുത്തുവാൻ ഉപയുക്തമായ വരികളായിരുന്നുവെങ്കിലും ഏകാന്തതകൊണ്ടും വീണ്ടും എന്താണു അവിടെ സംഭവിക്കാൻ പോകുന്നതെന്നറിയാഞ്ഞതുകൊണ്ടും അവൾ അപ്പോൾ കൂടുതൽ സങ്കടപ്പെട്ടു.

"ഹാ!" എങ്ങലടിച്ചു് ദീർഘശ്വാസം വിട്ടുകൊണ്ടു് അവൾ പറഞ്ഞു. എൻെറ പ്രിയപ്പെട്ട അച്ഛൻെറ അവസ്ഥയെന്തായിരിക്കുമെന്നു് ഒന്നു പോയി കണ്ടറിവാനുള്ള അനുവാദം കിട്ടുകയെന്നുള്ളതു മാത്രമാണു് എൻെറ ഏക ആഗ്രഹം."

അവൾ തിരിഞ്ഞുനോക്കിയപ്പോൾ പെട്ടെന്നു് അവളുടെ നോക്ക് കണ്ടതു് ഒരു കണ്ണാടിയാണു്. ആ കണ്ണാടിയിൽ അവൾ അവളുടെ ഭവനം കണ്ടു. വീട്ടിൽ ഒരു കട്ടി

ഖിന്മേൽ ദുഃഖപരവശനായ അവളുടെ വൃദ്ധപിതാവു കിടക്കുന്നു. വീട്ടിന്റെ വാതുക്കൽ അവളുടെ സഹോദരികൾ രണ്ടുപേരും യാതൊരുദ്ദേശവും കൂടാതെ പുറത്തേയ്ക്കു നോക്കിക്കൊണ്ടു നില്ക്കുന്നു. ഈ കാഴ്ചയിൽ പരവശപ്പെട്ട ആ പെൺകുട്ടി വാവിട്ടു കരഞ്ഞുപോയി. എന്നാൽ അല്പം കഴിഞ്ഞു് അവൾ താഴത്തെ നിലയിലുള്ള ഭക്ഷണമുറിയിലേയ്ക്കുപോയി. അവിടെ എന്നിട്ടും യാതൊന്നും തന്നെ കാണ്മാനില്ലാത്ത അവൾ അത്ഭുതപ്പെട്ടു. അവളെ സ്വീകരിക്കുന്നതിനു് അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ലെങ്കിലും തലേദിവസത്തെ മാതിരിതന്നെ അത്യന്തം രുചികരങ്ങളായ ഭക്ഷണപദാർത്ഥങ്ങൾ ഒരു മേശമേൽ ശരിപ്പെടുത്തി വച്ചിരുന്നു. അവൾ ഭക്ഷണത്തിനിരുന്നപ്പോൾ അവിടത്തെ ഏകാധിപനായ ആ സത്വം അവിടെ പ്രത്യക്ഷപ്പെട്ടു് അവളുടെ ഭക്ഷണരീതി കണ്ടുകൊണ്ടിരിക്കുന്നതിനായി വിനീതസ്വരത്തിൽ അവളോടു് അനുവാദത്തിനപേക്ഷിച്ചു. അന്നത്താൻ കഴിച്ചുകൂട്ടുന്നതിൽ വളരെ വിരക്തിയുണ്ടായിരുന്ന അവൾക്കു് ആ ജന്തുവിനോടു് തോന്നിയ ഭയം ഏതുവിധമോ ക്രമേണ കുറഞ്ഞുവന്നതുകൊണ്ടു "നിങ്ങൾക്കിങ്ങിനെ ആഗ്രഹമുള്ളപക്ഷം അതിനു് എനിക്കു വിരോധമില്ല" എന്നു് അവൾ മറുപടി പറഞ്ഞു. അവളുടെ ഭക്ഷണസമയമൊക്കെയും ആ ജന്തു വളരെ ബഹുമാനത്തോടും അതിശയത്തോടുംകൂടി അവളെത്തന്നെ നോക്കിക്കൊണ്ടിരുന്നു. അവൻ സംസാരിക്കാൻ തുടങ്ങി അവന്റെ വിനോദകരങ്ങളായ നേരമ്പോക്കുകൾകൊണ്ടും പല വിഷയങ്ങളെപ്പറ്റി സംസാരിച്ചതിലുള്ള അഗാധമായ പാണ്ഡി

ന്ത്ര്യം വെളിവായതുകൊണ്ടും അവൾക്കതിശയം തോന്നാതിരുന്നില്ല. ഒടുവിൽ അവൻ മേശപ്പുറത്തു കുനിഞ്ഞു കിടന്നുകൊണ്ടു് അവളുടെ മുഖത്തു മനഃപൂർവ്വമായി സൂക്ഷിച്ചുനോക്കിക്കൊണ്ടു പെട്ടെന്നു ചോദിച്ചു.

"ഞാൻ അത്രവളരെ വൃത്തികെട്ടവനാണെന്നു നീ വിചാരിക്കുന്നുണ്ടോ?"

അവൾ മറുപടിപറവാൻ കഷ്ടപ്പെട്ടവളായിരുന്നു. "അതെ, അത്ര വളരെയെന്നല്ലാ, ഓക്കാനം വരത്തക്കവണ്ണം നീ വളരെ വളരെ വൃത്തിഹീനൻതന്നെയാണു്." എന്നാൽ അവനെ വേദനപ്പെടുത്തുമെന്നുദ്ദേശിച്ചു് അവന്റെ മുഖത്തേയ്ക്കു നോക്കുവാൻ അവൾക്കു കഴിഞ്ഞില്ല. അവന്റെ നോട്ടം അത്രമാത്രം അനുകമ്പാപൂർണ്ണമായിരുന്നു. ഇതു് അവനെ ഒട്ടുംതന്നെ ആശ്വാസപ്പെടുത്തിയില്ല. അവൻ ദയനീയമായി ഒന്നു നിശ്വസിച്ചതേയുള്ളു. അല്പ സമയം മിണ്ടാതിരുന്നിട്ടു് അവൻ അവന്റെ ധൈര്യം മുഴുവൻ അവലംബിച്ചുകൊണ്ടു് അവളെ അത്ഭുതപ്പെടുത്തത്തക്കവണ്ണം വീണ്ടും ചോദിച്ചു.

"നീ എന്നെ കല്യാണം കഴിക്കുമോ?"

അവൾ നിശ്ചിതസ്വരത്തിൽ "ഇല്ല", എന്നുമറുപടി പറഞ്ഞപ്പോൾ അവനിൽനിന്നുപുറപ്പെട്ടദീർഘശ്വാസംകൊണ്ടു് അവിടെ കത്തിച്ചുവച്ചിരുന്ന മെഴുകുതിരിതന്നെ അണഞ്ഞുപോയി. അവൻ ഒരു ദയനീയമായ നോട്ടത്തോടെ അവിടെനിന്നും വിരമിച്ചു.

കുറേക്കാലത്തേയ്ക്കു മനോഹരകുമാരി അവിടെ വളരെ സ്വസ്ഥമായ ഒരു ജീവിതം നയിച്ചു. അവളുടെ ഇഷ്ടാനു

സരണം കൊട്ടാരത്തിലും തോട്ടങ്ങളുടെ നാനാഭാഗങ്ങളി
ലും അവൾ ചുററിസഞ്ചരിക്കുകയും അജ്ഞാതന്മാരായ
അനുയായികൾ അവളുടെ ഇഷ്ടാനുസരണം വേണ്ടതൊ
ക്കെ ചെയ്തുകൊണ്ടുമിരുന്നു. ഓരോ ദിവസവും വൈകുന്നേര
മുള്ള അവളുടെ ഭക്ഷണവേളയിൽ അമാനുഷികനായ ആ
ജന്തു അവളുടെ സമീപത്തുവന്നിരുന്നു പല വിനോദങ്ങളും
പറഞ്ഞുകേൾപ്പിച്ച് അയാൾക്കാവുംവിധം അവളെ രസി
പ്പിക്കയും ചെയ്ക പതിവായിരുന്നു. ബുദ്ധിപൂർവ്വമായ അവ
ൻെറ പ്രവർത്തികളും സരസസംഭാഷണങ്ങളുംകൊണ്ട് കാല
ക്രമേണ മനോഹരകുമാരി അവനെ ഇഷ്ടപ്പെടുന്നുണ്ടെന്നും
അവനറിയാമായിരുന്നു. എന്നിട്ടും അവൻെറ വൃത്തികെട്ട
ഹിഡുംബാകൃതി കാണുമ്പോൾ അവൾക്കു വെറുപ്പുതന്നെ
യുണ്ടായിരുന്നു. ദിവസംപ്രതി അവൻ അവളെ വിനോദ
ങ്ങൾ പറഞ്ഞു രസിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ "മനോ
ഹരകുമാരി, ഭവതി എന്നെ ഭർത്താവായി സ്വീകരിക്കുമോ?"
എന്നു ചോദിക്കയും, "ഇല്ല" എന്ന് അവൾ മറുപടി പറ
കയും ചെയ്യുക പതിവായിരുന്നു. അവളുടെ സ്ഥിരമായ
മറുപടികേട്ടശേഷം അവൻ ദീർഘശ്വാസം വിട്ടുകൊണ്ടു
വിരമിക്കയും ചെയ്യും. അതിന് ഒരു ദിവസവും മുടക്കം വരു
ത്തിയിരുന്നില്ല.

അവളുടെ മുറിയിൽ ഉണ്ടായിരുന്ന ജാലവിദ്യയുള്ള
കണ്ണാടിയിൽകൂടി അവൾക്ക് അവളുടെ വീട്ടിലെ സകല
വിവരങ്ങളും അപ്പോഴപ്പോൾ അറിയാമായിരുന്നു. അവ
ളുടെ പിതാവിന് അവളെപ്പററിയുണ്ടായിരുന്ന വേദന
ക്രമേണ വർദ്ധിച്ച് സങ്കടാവസ്ഥയിലായിട്ടുള്ളതായി അ
വൾ അറിഞ്ഞു ക്രമാതീതമായി സങ്കടപ്പെട്ടു. അവളുടെ

സഹോദരന്മാൎക്ക് അക്കാലത്ത് അവരുടെ രാജ്യത്തിലുണ്ടായ ധൎമ്മയുദ്ധത്തിൽ പങ്കുകൊള്ളുവാൻ അവരുടെ പിതാവിനെ വെടിഞ്ഞുപോകേണ്ടതിലേയ്ക്കു നിർബന്ധിതരായിത്തീരുകയും, ഏറെത്താമസിയാതെതന്നെ രണ്ടു സഹോദരികളും വിവാഹിതരായി അവരുടെ ഭർത്തൃഗൃഹങ്ങളിലേയ്ക്കു പോയപ്പോൾ ദുഃഖപരവശനായ വൃദ്ധൻ തനിയെ വീട്ടിൽ ശേഷിക്കയും ചെയ്തു. സഹോദരികളുടെ ദുർബ്ബുദ്ധി നിമിത്തം ഭർത്താക്കന്മാരുമായി സദാ കലഹമാണെന്നറിഞ്ഞ പിതാവിന് കുരുനിന്മേൽ കുരുവെന്നപോലെ അതുകൊണ്ടും സങ്കടം വർദ്ധിക്കാനിടയായി.

ഒടുവിൽ മനോഹരകുമാരിക്ക് അവളുടെ വീട്ടിൽ പോയി അപ്പനെ ഒരു നോക്കു കാണുവാൻ അവളുടെ രക്ഷാധികാരിയായ ജന്തുവിനോടു ചോദിച്ച് അനുവാദം വാങ്ങുവാനുള്ള ധൈര്യമുണ്ടായി. അവൾ തിരിച്ചു വരികയില്ലെന്നുള്ള ഭയംകൊണ്ട് ആദ്യം ആ ജന്തുവിന് വളരെ പരിഭ്രമമുണ്ടായെങ്കിലും അവൾ ഒട്ടും താമസിക്കാതെ വരാമെന്നുള്ള ശപഥത്തിന്മേൽ അവസാനം അവളെ പോകുവാൻ അനുവദിക്കയും ചെയ്തു.

അവൾ അവനെ വിവാഹം ചെയ്യുവാൻ സദാ വിസമ്മതിച്ചിരുന്നുവെങ്കിലും, അവൻ അവളോടു എപ്പോഴും വളരെ മര്യാദയായും സ്നേഹമായുമാണ് പെരുമാറി വന്നിരുന്നത്.

"നാളെ പ്രഭാതത്തിൽ ഭവതി ഭവതിയുടെ അപ്പന്റെ വീട്ടിൽതന്നെ ഇരിക്കുന്നതായി കാണപ്പെടും. എന്നാൽ എന്റെ ഏകാന്തതയിൽ നിങ്ങൾ എന്നെ വിസ്മരിച്ചുകള

യരുതെ എന്നു ഞാൻ പ്രാൎത്ഥിക്കുന്നു. ഞാൻ ഇപ്പോൾ ഇതാ നിങ്ങൾക്കായിക്കുന്നതായ മോതിരം നിങ്ങൾ രാത്രിയിൽ നിദ്രയ്ക്കു ഭാവിക്കുമ്പോൾ മേശമേൽ ഇട്ടാൽ നിങ്ങൾ എപ്പോൾ ഇവിടെമടങ്ങിയെത്തുവാൻ സന്നദ്ധയാകുന്നുവോ ആ നിമിഷത്തിൽ ഇവിടെ തിരിച്ചെത്തും.” അവൾ ആ മോതിരവും എടുത്തുകൊണ്ടു് പോകുവാൻവ്യസനസമേതം അനുമതി നൽകിയ ആ ജന്തുവിനോടു യാത്രപറഞ്ഞു് ഉറങ്ങുവാൻ കിടന്നു. നേരം വെളുത്തപ്പോൾ അവൾ അവളുടെ അപ്പന്റെ വീട്ടിൽ അവളുടെ പഴയ കിടക്കയിൽ തന്നെ കിടക്കുന്നതായിട്ടാണു് കണ്ടതു്. പ്രഭാതത്തിലെ മങ്ങിയ വെളിച്ചത്തു് അവളുടെ മുറിയിൽ അവൾ മുമ്പു സൂക്ഷിച്ചിരുന്ന സകല സാധനങ്ങൾക്കും യാതൊരു വ്യത്യാസവും ഉണ്ടായിരുന്നില്ലെന്നുള്ളതു അവൾക്കു കാണ്മാൻ കഴിഞ്ഞു. അവൾ അവിടംവിട്ടുപോയപ്പോൾ സകലതും എന്തുമാതിരിയോ അതേമാതിരിതന്നെ സൂക്ഷിച്ചുവയ്ക്കുന്നതിനു് അവളുടെ അപ്പൻ പ്രത്യേകം നിഷ്കൎഷിച്ചിരുന്നു. അവൾക്കു് ഒരു വിധത്തിലുംസംശയിക്കുവാൻ പാടില്ലാത്തവണ്ണം അവളുടെ കിടക്കയ്ക്കുസമീപം വളരെ വിലപിടിച്ച കുറെ രത്നങ്ങളും ആഭരണങ്ങളും കിടക്കുന്നതു കണ്ടു് അവൾക്കു് അത്യധികമായ അത്ഭുതം തോന്നി.

അടുത്ത നിമിഷത്തിൽ അവളുടെ പ്രിയപിതാവു് അവളെ അവിടെ സുരക്ഷിതമായി കണ്ടപ്പോൾ തോന്നിയ സന്തോഷം ഏവംവിധമെന്നു നമുക്കാൎക്കും ആലോചിക്കാമല്ലോ. വിരുന്നുകാരുടെ നിലയിൽ അവിടെ വന്ന അവളുടെ അസൂയാലുക്കളായ സഹോദരികൾക്കു്

അവിടത്തെ കാഴ്ച്ച ഒട്ടുംതന്നെ പിടിച്ചില്ല. അവിടെ ഇരു
ന്നിരുന്ന ആളെ കണ്ടപ്പോൾ അതു് അവൾക്കു
സമ്മാനമാക്കി ആ ജന്തു അയച്ചുതരികയാണെന്നു് അവർ തീർച്ച
പ്പെടുത്തി. എന്നാൽ അവൾക്കു തൊട്ടുപറിയുന്നതുപോലെ
തൽക്ഷണം ആ പെട്ടി അപ്രത്യക്ഷമാകയാണുണ്ടായതു്.

മനോഹരകുമാരിയോടു പല സൂത്രങ്ങളും പ്രയോഗി
ച്ചു് അവൾക്കു മടങ്ങി ജന്തുസന്നിധിയിലേയ്ക്കു പോകേ
ണ്ടതായ ദിവസം തെറ്റിച്ചു്, അവളുടെ പേരിൽ ആ ജന്തു
വിനു് കലുഷത വർദ്ധിപ്പിച്ചു്, അവളെ കഠിനമായി ശി
ക്ഷിപ്പിക്കണമെന്നുള്ള ദുർബുദ്ധിയോടുകൂടി തൻകാര്യക്കാ
രായ ആ സഹോദരികൾ വേണ്ട പ്രയത്നം ചെയ്തുതുടങ്ങി.
ഇങ്ങിനെ പല ദിവസങ്ങൾ കഴിഞ്ഞു. സഹോദരികൾ
ഓരോരോ സൂത്രങ്ങൾ നവംനവങ്ങളായി സൃഷ്ടിച്ചും, അവരു
കളുടെ സ്നേഹം നടിച്ചും അനുജത്തിയുടെ യാത്രയ്ക്കു വിഘ്ന
ങ്ങൾ വരുത്തി. ഒരുദിവസം ദൂരദേശത്തുനിന്നും ഒരു സ്നേ
ഹിത അനുജത്തിയെ കാണ്മാൻ വരുമെന്നു പറഞ്ഞും
മറ്റൊരു ദിവസം അവരുടെ പ്രിയസോദരിയെപ്പിരിഞ്ഞി
രിക്കുന്നതു സങ്കടമെന്നു നടിച്ചും അവർ പല ഒഴികഴിവു
കളും ഉണ്ടാക്കി. ഇങ്ങിനെ ഓരോ ദിവസങ്ങളും ഓരോ
ആഴ്ചകളും മാററിമാററിവച്ചു് മനോഹരകുമാരിക്കു് അ
വർ നിശ്ചയിച്ചിരുന്നതിലും കൂടുതൽ ദിവസം അവിടെ
താമസിക്കേണ്ടതായിവന്നു.

എന്നാൽ ഈ ദിവസമത്രയും ആ ജന്തു എന്തുചെയ്യു
കയായിരുന്നു? അവൻ ഏകാന്തനായി അവന്റെ പ്രിയ
പ്പെട്ട മനോഹരിയെ കാത്തു് അക്ഷമനായി കഴിഞ്ഞുകൂട

കതന്ന ണ്ടായിരുന്നു. ഓരോദിവസവും അസ്തമനസമയത്തു് അവൻ തോട്ടത്തിലുള്ള പുൽത്തകിടിയിൽ കിടന്നു് അവളെ തന്നെ ധ്യാനിച്ചുധ്യാനിച്ചു അത്യന്തം ഹൃദയവേദനയോടെ കഴിഞ്ഞുകൂടി.

ഒരു രാത്രിയിൽ മനോഹരകുമാരി അവളുടെ കൂട്ടുകാരോടൊരുമിച്ചു ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ജന്തുവിന്റെ ഛായപോലുള്ള ഒരു രൂപം അവളുടെ മുമ്പിൽ പ്രത്യക്ഷമായി അവൻ വളരെ വിളറിയും ക്ഷീണിച്ചു നിരാശപ്പെട്ടും കാണപ്പെട്ടു. മനോഹരകുമാരി അവളുടെ പ്രതിജ്ഞയിൽനിന്നു വ്യതിയാനം ചെയ്തുകൊണ്ടുണ്ടായ നിരാശയാലും തീവ്രദുഃഖത്താലുമാണു് അവൻ ഈ നിലയിലെത്തിയിരിക്കുന്നതെന്നു് അവൾക്കു പൂണ്ണബോധ്യമായി. ഇങ്ങിനെ അവൾ സത്യഭംഗം വരുത്തിയതിൽ അവൾ കഠിനമായി പശ്ചാത്തപിച്ചു. അവളുടെ നിസ്സാരങ്ങളായ ആഗ്രഹങ്ങൾ പോലും അണുവിട വ്യത്യാസംവരുത്താതെ സാധിച്ചുകൊടുത്തും എല്ലായ്പോഴും നിഷ്കളങ്കമായ സ്നേഹവാത്സല്യങ്ങളോടുകൂടി പെരുമാറിയും അവളെ സർവ്വപ്രകാരേണ ലാളിച്ചുവന്നിരുന്ന ആ ജന്തുവിന്റെ അപ്പോഴത്തെ പരവശപ്പെട്ട പ്രകൃതവും, നിരാശയും വ്യസനവും കലന്ന ദൃഷ്ടികളും കണ്ടപ്പോൾ യഥാർത്ഥത്തിൽ അവളുടെ ഹൃദയം തകർന്നുപോയതായി അവൾക്കുതോന്നി. ആ രാത്രിതന്നെ അവൾ ആരോടും ഒരക്ഷരംപോലും ഉരിയാടാതെ ഉറങ്ങുവാൻ പുറപ്പെടുകയും അവൾ സൂക്ഷിച്ചിരുന്ന മോതിരം ഊരി മേശമേൽ ഇടുകയും ചെയ്തു.

അടുത്ത രാവിലെ അവൾ ജന്തുവിന്റെ കൊട്ടാരത്തിലാണു് ഉണൎന്നെഴുന്നേററതു്. എന്നാൽ ജന്തു അവളെ സ്വീകരിക്കാനായി അവിടെ കാണപ്പെട്ടിരുന്നില്ല. അവൾ ജന്തുവിനെ പ്രീതിപ്പെടുത്തുവാനായി മനോഹരമാംവണ്ണം വസ്ത്രധാരണംചെയ്തു മണിക്കൂറുകൾ എണ്ണിയെണ്ണി കാത്തിരുന്നതല്ലാതെ യാതൊരു പ്രയോജനവും ഉണ്ടായില്ല. അവൻ അവളുടെ അടുത്തു പ്രത്യക്ഷപ്പെട്ട കാണാഴികയാൽ അവൾക്കു് ഭയങ്കരമായ പരിഭ്രമമുണ്ടായി. അവളുടെ ആഗമനത്തെ പ്രതീക്ഷിച്ചു് അവൻ മുററത്തെങ്ങാനം കാത്തുനിൽക്കുന്നുണ്ടാവുമെന്നുകരുതി അവൾ അവിടേയ്ക്കു പോയിട്ടും ആ ജന്തുവിനെ കണ്ടതേയില്ല. പിന്നീടു് അവൾ കോവണികയറി മാളികയിലെ ഓരോ മുറികളും പരിശോധിച്ചു. അവിടമെല്ലാം നിശ്ശബ്ദമായിരുന്നതല്ലാതെ യാതൊരു രൂപവും അവൾക്കു കാണാൻ കഴിഞ്ഞില്ല. അവളുടെ പരിഭ്രമം വൎദ്ധിക്കയും അവനിലുള്ള സ്നേഹം ഒതുക്കുവാൻ പാടില്ലാത്തവണ്ണം വളൎന്നു് ഭ്രാന്തചിത്തയായി സകലസ്ഥലവും ആരാഞ്ഞു് അവൾ ഓടിനടക്കുകയും ചെയ്തു. അവസാനം അവൾ നിരാശപ്പെട്ടും ക്ഷീണിച്ചും ആ ജന്തുവിന്റെ ജീവഹാനിതന്നെ സംഭവിച്ചിരിക്കുമോ എന്നു ശങ്കിച്ചു് വിലപിച്ചു തുടങ്ങി. അവനെ ഉറക്കെവിളിച്ചുകൊണ്ടു് അവൾ തോട്ടത്തിലേയ്ക്കു കടന്നു. അപ്പോഴാണു് അവിടെ ഒരുഭാഗത്തുണ്ടായിരുന്ന പുൽത്തകിടിയിൽ മിക്കവാറും മൃതപ്രായനായി കയ്യും കാലും നിവൎത്തു് കണ്ണുംപൂട്ടി ആൎക്കും സന്താപം തോന്നത്തക്കവിധം ആ ജന്തു കിടക്കുന്നതായി അവൾ കണ്ടെത്തു്. അവന്റെ ശ-

ച്ഛ്വാസംതന്നെ നിലച്ചതായിട്ടു തോന്നപ്പെട്ടു. മനോഹരകുമാരിക്കു അവനോടു എത്രമാത്രം സ്നേഹം ഉണ്ടായിരുന്നെന്നു ഇപ്പോൾമാത്രമാണു അവൾക്കുതന്നെ ബോദ്ധ്യമാകുന്നതു്. അവന്റെ വിയോഗം അസഹനീയമായിത്തീരുമെന്നു അവൾക്കുതോന്നി. ശുദ്ധജലം തളിക്കയും വീശിയും അവന്റെ പാദത്തിൽ മുട്ടുകുത്തി നമസ്കരിച്ചു ഈശ്വരനെ പ്രാൎത്ഥിച്ചും വേറെ ഓരോരോ ശുശ്രൂഷകൾ ചെയ്തും അവൾ അവനെ രക്ഷിക്കുവാൻ വേണ്ട സകല പ്രയത്നങ്ങളും ചെയ്തു. അവൾക്കു തോന്നിയ സകല ഓമനപ്പേരുകളും ഉപയോഗിച്ചു് അവൾ അവനെ ഉറക്കെയുമരെ ആൎത്തിയോടുകൂടി വിളിച്ചു. ഒടുവിൽ വളരെ നിരാശപ്പെട്ടു് ഒരുകൈ വെള്ളംകോരി അവൾ അവന്റെ മുഖത്തേയ്ക്കു ഉറക്കെ എറിഞ്ഞു. ക്ഷണത്തിൽ അവൻ കണ്ണുതുറന്നു. പ്രസന്നതയുടെ ലക്ഷണം അവന്റെ മുഖത്തു പ്രത്യക്ഷപ്പെട്ടു.

“മനോഹരി! ദേവി ഇപ്പോഴെങ്കിലും മടങ്ങിയെത്തിയോ? ഞാൻ നിങ്ങൾക്കുവേണ്ടി എത്രകാലം കാത്തിരുന്നു. ഇനി ഒരിക്കലും കാണുവാൻ സാധിക്കയില്ലെന്നു തീർച്ചയാക്കി ഞാൻ ഇവ്വിധം ക്ഷീണചിത്തനായി. എന്നാൽ ഇതാ ഇപ്പോൾ ഞാൻ ദേവിയെ വീണ്ടുംകണ്ടു സന്തുഷ്ടനായിരിക്കുന്നു. ഇനി എനിക്കു സന്തോഷമായി മരിക്കാം” എന്നായിരുന്നു അവൻ വളരെ പണിപ്പെട്ടു് പതുക്കെ പറഞ്ഞതു്.

“ഇല്ലയില്ല” അവൾ വിലപിച്ചുപറഞ്ഞു. “എന്റെ പ്രേമസാമ്രാജ്യനായ നീ മരിക്കാൻ പാടില്ല. ഞാൻ അർഹിക്കാത്തവിധം നീ എത്ര ദയയോടുകൂടിയായിരുന്നു എന്നോടു വർത്തിച്ചിരുന്നതു്. ഞാൻ നിന്റെ ആകൃതിയേ

പ്പററി ശങ്കിക്കുന്നതേയില്ല. നിന്റെ പ്രകൃതം അത്രമാത്രം എനിക്കു പിടിച്ചുപോയി. പരമാൎത്ഥം പറകയാണെങ്കിൽ—സത്യമായിട്ടും നീ എത്രയോ മടങ്ങു വിരൂപനായിരുന്നാലും ഞാൻ—ഞാൻ നിശ്ചയമായും നിന്റെ സഹധൎമ്മിണിയായിരിക്കും. അവൾ അവന്റെ കരിമ്പടക്കെട്ടുപോലുള്ള കഴുത്തിൽ കെട്ടിപ്പിടിച്ചു് പ്രേമപൂൎവം അവന്റെ കവിൾത്തടങ്ങളിൽ ചുംബിച്ചു.

പെട്ടെന്നു് ഒരു വലിയ പൊട്ടൽ ദിഗന്തം പിളൎക്കുമാറു കേൾക്കപ്പെട്ടു. പലവൎണ്ണങ്ങളിലുള്ള വിളക്കുകളാൽ കൊട്ടാരത്തിന്റെ തറമുതൽ മേൽപുരവരെ പ്രശോഭിതമായി. ശ്രുതിമധുരങ്ങളായ സംഗീതം താളമേളങ്ങളോടു കൂടി അവിടെ കേട്ടുതുടങ്ങി. ഒരു വലിയ മംഗളോത്സവം നടക്കുവാനുള്ള സകല ലക്ഷണങ്ങളും തൽക്ഷണം അവിടെ കാണപ്പെട്ടു. അവിടത്തെ പെട്ടെന്നുള്ള വ്യത്യാസം കണ്ടു് മനോഹരകുമാരി അത്ഭുതസ്തബ്ധഹൃദയയായി. അതേസമയം തന്നെ അവളുടെ മുമ്പിൽ വികൃതരൂപത്തിൽ കിടന്നിരുന്നതായ ജന്തു ഏററവും മനോഹരനായ ഒരു രാജകുമാരനായി രൂപാന്തരപ്പെട്ടു ചാടിയെഴുന്നേററു് അവളെ ബഹുമാനവും പ്രേമവും ഇടകലൎന്ന പരമാനന്ദത്തോടെ വീക്ഷിച്ചുകൊണ്ടു നിൽക്കുന്നതായിക്കണ്ടു് അവളുടെ അത്ഭുതം ശതഗുണീഭവിച്ചു.

ബഹുമാനത്തോടെ തലകുനിച്ചുകൊണ്ടു് രാജകുമാരൻ അവളോടു നൎമ്മസല്ലാപം ചെയ്തു.

എന്നാൽ മനോഹരകുമാരി അവളുടെ ഇഷ്ടജന്തുവിനു് എന്തു സംഭവിച്ചു എന്നറിയാതെ വല്ലാതെ വിഷമിച്ചു് അവൾ രാജകുമാരനോടു ചോദിച്ചു. “താങ്കളെ എനിക്കറിയാൻ പാടില്ലല്ലോ! ആരാണെന്നു പറയണം. അതേ

വിടെ? എന്റെ പ്രിയപ്പെട്ട ജന്തു! കോമളനായ എന്റെ ഉത്തമബന്ധു അതെവിടെയെന്നു പറയണം."

"മനോഹരി അവൻതന്നെയാണു് ഞാൻ—ഭവതിയുടെ പ്രിയനും കോമളനുമായ ഉത്തമബന്ധു—അതേ ആ ജന്തു ഞാൻതന്നെ" എന്നു സൗമ്യമായി പറഞ്ഞു് "എന്തു് എന്തു്? അവിടുന്നു തന്നെയോ, എന്നെ കാരുണ്യപൂർവം സ്നേഹിക്കയും, ലാളിക്കയും എനിക്കവേണ്ടി മരിക്കാൻ കൂടി സന്നദ്ധനാവുകയും ചെയ്ത ആ സാധു?" അവൾ വീണ്ടും ചോദിച്ചു.

"അതെ. ഞാൻ തന്നെയാണു്. വിശദമായി പറയാം. കേൾക്കൂ. ഒരു മൂശേട്ടയായ ദേവത അവളുടെ ധിക്കാരപൂർവമുള്ള ഭയങ്കരശാപംകൊണ്ടു് എന്നെ ആ ജന്തുവിന്റെ വികൃതവേഷത്തിൽ രൂപാന്തരപ്പെടുത്തിയിരുന്നതാണു്. സത്സ്വഭാവിയും മനോഹാരിണിയുമായ ഒരു യുവതി അവളുടെ പൂർണ്ണസമ്മതത്തോടുകൂടി എന്നെ വിവാഹംചെയ്യുവാൻ സന്നദ്ധയായി വരുന്നതുവരെ ഞാൻ ആ ജന്തുവായിട്ടുതന്നെ ജീവിക്കേണമെന്നായിരുന്നു ആ ദേവതയുടെ ഉഗ്രമായ ശാപം. എന്നാൽ ഭവതിയുടെ ഹൃദയശുദ്ധികൊണ്ടും സന്മനോഭാവംകൊണ്ടും ആ ദേവത കല്പിച്ചതുപോലെ ഇന്നു് എനിക്കു മോക്ഷംകിട്ടി. നിങ്ങളുടെ സൽഗുണങ്ങൾകൊണ്ടുമാത്രമാണു് നിർഭാഗ്യവാനും ഭയങ്കരവിരൂപനുമായിത്തീർന്നിരുന്ന എന്റെ വിരൂപതയെ നിശ്ശേഷം വിസ്മരിച്ചു് ഈ സൗഭാഗ്യജീവിതത്തിനു കാരണമാക്കിയതെന്നുള്ളതിനു യാതൊരു സന്ദേഹവുമില്ല."

*  *  *  *

മനോഹരകുമാരിയോടുകൂടി രാജകുമാരൻ അവളുടെ പിതാവിന്റെ ചെറുഭവനത്തിൽ ചെന്നു വിവരങ്ങൾ വിശദമായി അറിയിച്ചു. സന്തോഷാശ്രുക്കളാൽ അവളുടെ വൃദ്ധപിതാവു് അവരെ ഇരുവരേയും ആനന്ദസമുദ്രത്തിൽ ആറാടിപ്പിച്ചപോലെ അവൎക്കു അനുഭവപ്പെട്ടു. എന്നാൽ ഏതുപ്രകാരേണ സദാ മനോഹരകുമാരിയെ അസുഖപ്പെടുത്തിക്കൊണ്ടിരുന്ന അവളുടെ മൂത്ത സഹോദരികൾ ഈ വൃത്താന്തമറിഞ്ഞു് അസൂയയാകുന്ന തീരാവ്യാധിയാൽ വളരെ കുഴങ്ങിയതല്ലാതെ ഒരു ഫലവും ഉണ്ടായില്ല. ഇങ്ങിനെയെല്ലാം ആയിരുന്നിട്ടും മനോഹരകുമാരി അവളുടെ വിവാഹാവസരത്തിൽ ആ രണ്ടു സഹോദരികളേയും സ്നേഹബഹുമാനങ്ങളോടെ സ്വീകരിച്ചു പൂജിക്കതന്നെ ചെയ്തു. എന്നിട്ടും ദുർബുദ്ധികളായ അവർ വീണ്ടും അനുജത്തിയെ കഴിവുള്ളപ്പോഴെല്ലാം പരിഹസിച്ചു വ്യസനിപ്പിക്കുന്നതറിഞ്ഞു ഒരു ദേവത ആ രണ്ടു സഹോദരികളേയും മനോഹരിയുടെ കൊട്ടാരവാതുക്കൽ കാവൽ കാക്കത്തക്കവിധത്തിലുള്ള രണ്ടു പ്രതിമകളായി രൂപാന്തരപ്പെടുത്തി അവൎക്കു തക്ക ശിക്ഷകൊടുത്തു. അവരുടെ തെറ്റുകൾ അറിഞ്ഞു് അവർ നിർവ്യാജമായി പശ്ചാത്തപിക്കുന്ന കാലത്തു മാത്രമേ വീണ്ടും അവർ സ്ത്രീകളായി രൂപാന്തരപ്പെടുകയുള്ളു എന്നായിരുന്നു ആ ദേവതയുടെ ശാപം. എന്നാൽ അസൂയാലുക്കളായ അവരെ ഇരുവരേയും അറിഞ്ഞിരുന്നവരെല്ലാം അവൎക്കു ഒരു കാലത്തും രൂപാന്തരമുണ്ടാകയില്ലെന്നുതന്നെ വിശ്വസിച്ചു. എന്തെന്നാൽ അവർ അത്രമാത്രം ദുഷ്ടത്തികളായിരുന്ന തികഞ്ഞ അസൂയാലുക്കൾ!

---

# മധുവിധു

(സാമുദായികനാടകം)

ഗ്രന്ഥകൎത്താ:—

കേരളബർണാഡ്ഷാ ശ്രീ. മുൻഷി പരമുപിള്ള.

“പ്രേമപ്പക” എന്ന ഇതരനാമധേയത്തിൽ കേരളക്കരയാകെ കോൾമയിർക്കൊള്ളിച്ചുകൊണ്ടിരിക്കുന്ന സുപ്രസിദ്ധനാടകം, “മധുവിധു”വെന്ന പുതിയ സംജ്ഞയിൽ പ്രസിദ്ധീകൃതമാകുന്നു. അത്യന്തം ആഹ്ലാദജനകവും, വിനോദവിജ്ഞാന വികസിതവുമായ പ്രസ്തുത നാടകത്തിന്റെ വില രൂ. 1 ണ. 4 മാത്രം.




## പ്രഭാതമാല്യം

അതിമനോഹരങ്ങളായ കവനകുസുമങ്ങളാൽ അലങ്കരിക്കപ്പെടുന്ന ഈ ഉത്തമഗ്രന്ഥം സരസഗായകകവി ശ്രീ. തിരുനയിനാർകുറിച്ചി കെ. മാധവൻനായരാൽ നിൎമ്മിതമാണു്. വില രൂ. 1

അപേക്ഷിക്കുക:—

**കെ. രാഘവൻപിള്ള**

**RAVEENDRA & Co.,**

**PUBLISHERS, TRIVANDRUM.**